MARCH 2021 Vol. 7 Issue 72 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price: ₹50/-

# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION

**Diya Soni**
Model & Actress

ഇങ്ങനെയുമുണ്ട് പത്രാധിപന്മാർ

'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

ചെറിയ വേദിയിൽ ഫലപ്രദമായി സംസാരിക്കാം

ഫോട്ടോഗ്രാഫിയെ ഏറെ സ്നേഹിക്കുന്ന അനിത സത്യം

വായനക്കാരുടെ മനസ്സിൽ കാർട്ടൂൺ വരയ്ക്കുന്ന പ്രതാപൻ

BRANDING • MODEL WATCH • MARKETING • CONCEPT SHOOT • MOTIVATION • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണി വരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** *A)* qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** *A)* അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസ്ൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

## ഡോക്ടറുടെ അപ്പോയ്ന്റ്മെന്റിനായി വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു



# ഉള്ളടക്കം

Cover: Dia Soni

Celebrity Manager: Rakesh Kumar
98197 26960

Vol. 7 | Issue 72 | March 2021











Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 0481 2561791
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom.14 /effective-adcom
www.effectiveadcom.com

# EDITORIAL

## രോഗം വിൽക്കുന്ന ബിസിനസ്സ്

പൊതുവെ ഹോസ്പിറ്റലുകളേപ്പറ്റി രോഗം ബിസിനസ്സാക്കിയ സ്ഥാപനങ്ങളായി നാം ചിത്രീകരിക്കാറുണ്ട്. അത് ഒരു വലിയ അളവു വരെ ശരിയുമാണ്. എന്നാൽ രോഗം തെരഞ്ഞെടുത്തു വിൽക്കുന്ന പുതിയ തരം ബിസിനസ്സുമായി ഇറങ്ങിയിരിക്കുകയാണ് ചില ഇൻഷുറൻസ് കമ്പനികൾ. കാൻസർ സർവവ്യാപിയായി കഴിഞ്ഞുവെന്നും ആരെയും എപ്പോൾ വേണമെങ്കിലും അതു കീഴ്പ്പെടുത്തിയേക്കാമെന്നും അതിനായി ഇൻഷുറൻസ് എടുക്കണമെന്നുമാണ് അവർ പഠിപ്പിക്കുന്നതും പേടിപ്പിക്കുന്നതും.

കാൻസർ പഴയ കാലം പോലെയല്ലന്നും പലവിധ കാരണങ്ങളാൽ അതു സമൂഹത്തിൽ ഒരു വലിയ വിഭാഗത്തെ ബാധിക്കുന്നുണ്ടെന്നുള്ളതും ഒരു വസ്തുതയും ശാസ്ത്രസത്യവുമാണ്. എന്നാൽ വലിയ പ്രീമിയം തുക മുടക്കി ഒരു ഇൻഷുറൻസ് പോളിസി എടുക്കുമ്പോൾ അത് ഏതെങ്കിലും ഒരു രോഗത്തിനു വേണ്ടി മാത്രമാക്കുന്നതെന്തിനാണ്? അതാണ് ഇതിലെ ബിസിനസ്സ്. ഒരു വ്യക്തിക്ക് വരാൻ സാധ്യതയുള്ളത് കാൻസർ മാത്രമല്ലല്ലോ പലവിധ രോഗങ്ങൾക്കും കവറേജു നൽകുന്ന ഹെൽത്ത് പോളിസികൾ നിലവിലുള്ളപ്പോൾ കാൻസറിനു മാത്രമായി ഒരു പോളിസിയുമായി വരുന്നതെന്തിന്. പേടിപ്പിച്ചു ബിസിനസ്സ് ചെയ്യുന്ന ഇത്തരം സ്വകാര്യ - പൊതുമേഖലാ സ്ഥാപനങ്ങളുടെ ബിസിനസ്സ് ചൂഷണങ്ങൾ അറിയുക, ചിന്തിക്കുക, പഠിക്കുക.

**ചീഫ് എഡിറ്റർ**




# 'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

ഭാഗം-8

പരസ്യങ്ങളിലൂടെയും സേവനങ്ങളിലൂടെയും ഒരു ബ്രാൻഡ് ബോധപൂർവ്വം ഉപഭോക്താക്കളുടെ ബോധമണ്ഡലത്തിലേക്ക് കടത്തിവിടുന്ന സന്ദേശങ്ങൾ മാത്രമല്ല, അനുഭവങ്ങൾ അവർക്കു നൽകുന്ന ധാരണകളും ബ്രാൻഡ് പൊസിഷനിംഗിനെ സ്വാധീനിക്കുന്നു.

## പൊസിഷനിംഗ് എങ്ങനെ മെച്ചപ്പെടുത്താം

ഒരു ബ്രാൻഡ് നൽകുന്ന എല്ലാ സേവനങ്ങളുടെയും ആകെ തുകയാണ് അതിന്റെ പൊസിഷനിംഗ് തീരുമാനിക്കുന്നത് എന്ന് മുൻ അദ്ധ്യായത്തിൽ പറഞ്ഞുവല്ലോ. പൊസിഷനിംഗ് മെച്ചപ്പെടുത്തുവാനും മെച്ചപ്പെട്ട നിലയിൽ അതു നിലനിർത്തുവാനുമുള്ള പരിശ്രമങ്ങൾ അവിരാമം തുടരുന്ന പ്രക്രിയയാണ്.

നിരവധി കാര്യങ്ങൾ അതിനായി പഠനവിധേയമാക്കുകയും പ്രവർത്തിപഥത്തിലെത്തിക്കുകയും ചെയ്യേണ്ടതുണ്ട്.

നിലവിൽ നമ്മുടെ ബ്രാൻഡ് ഏതു പൊസിഷനിൽ നിൽക്കുന്നു എന്നത് സസൂക്ഷ്മം വിലയിരുത്തി മനസ്സിലാക്കേണ്ടതാണ്.

എതിർ ചേരിയിൽ നമ്മോടു മത്സരിക്കുന്ന ബ്രാൻഡുകൾ ഏതൊക്കെയെന്നും അവരുടെ പൊസിഷൻ ഏതെന്നും തിരിച്ചറിയുക.

അവർ (എതിരാളികൾ) അവരുടെ ബ്രാൻഡിന്റെ പൊസിഷനിംഗ് മെച്ചപ്പെടുത്തുവാൻ എന്തെല്ലാം ചെയ്യുന്നു എന്നു നിരീക്ഷിക്കുക.

മെച്ചപ്പെട്ട ഒരു പൊസിഷനിലെത്തി എന്നു തോന്നിയാൽ, എല്ലാം തികഞ്ഞു എന്ന ചിന്തയല്ല, ഇനിയെന്ത് എന്ന ചിന്തകൾ ഉണരണം.




കാലവും ആവശ്യങ്ങളും മാറുന്നതനുസരിച്ച് ഉൽപ്പന്നങ്ങളുടെയും സേവനങ്ങളുടെയും ഗുണനിലവാരത്തിൽ കാലാനുസൃതമായ മെച്ചപ്പെടുത്തലുകൾ വരുത്തിക്കൊണ്ടിരിക്കണം. റിസർച്ച് ആന്റ് ഡവലപ്പ്മെന്റ് (R&D) ഡിവിഷന്റെ പ്രവർത്തനം ഇതിൽ സഹായകമാകും.

ഉൽപ്പന്നത്തിന്റെയും സേവനങ്ങളുടെയും ഗുണനിലവാരം മെച്ചപ്പെടുത്തിക്കൊണ്ടിരിക്കുകയും അവ യഥാസമയം ഉപഭോക്താക്കളെ ബോദ്ധ്യപ്പെടുത്തിക്കൊണ്ടിരിക്കുകയും വേണം.

ഗുണമേന്മയുടെ കാര്യത്തിൽ നമ്മുടെ ബ്രാൻഡ് യാതൊരു വിട്ടുവീഴ്ചയ്ക്കും തയ്യാറാവില്ല എന്നൊരു വിശ്വാസം ഉപഭോക്താക്കളിൽ ഉണ്ടാക്കിയെടുക്കണം.

പൊസിഷനിംഗ് എന്നത് പല തലങ്ങളിൽ ഉണ്ടെന്നു മുൻ അദ്ധ്യായത്തിൽ സൂചിപ്പിച്ചുവല്ലോ.

## പ്രീമിയം പൊസിഷനിംഗ്

ഏറ്റവും കുടുതൽ ഗുണമേന്മയോടെ ഉയർന്ന വിലയിൽ വിൽക്കപ്പെടുന്ന ഉൽപ്പന്നം അതു വാങ്ങി ഉപയോഗിക്കുന്ന ഉപഭോക്താവിന്റെ മനസ്സിൽ സംതൃപ്തിയും അഭിമാനവും ജനിപ്പിക്കുന്നു. 'സ്വന്തമാക്കി അഭിമാനിക്കുക' എന്ന പരസ്യ വാക്യം ഇവിടെ പ്രസക്തമാണ്. ഏറ്റവും മികച്ച അസംസ്കൃത വസ്തുക്കൾ (Raw materials) ഉപയോഗിച്ച് ഏറ്റവും മികച്ച സാങ്കേതികവിദ്യയോടെ നിർമ്മിക്കപ്പെടുന്ന ഉൽപ്പന്നങ്ങൾക്ക് വില ഉയർന്നിരിക്കുക എന്നത് സ്വാഭാവികം തന്നെ. അത്തരം ഉൽപ്പന്നങ്ങൾ സ്വന്തമാക്കുന്നത് അതിന്റെ ഉപയോഗത്തേക്കാൾ അഭിമാന ചിഹ്നമായി കാണുന്ന ഉപഭോക്താക്കളുണ്ട്. അതാണ് പ്രീമിയം പൊസിഷനിംഗ്.

## പോപ്പുലർ പൊസിഷനിംഗ്

വളരെ വിലകൂടിയതെന്നു തോന്നാതിരിക്കുകയും എന്നാൽ ഭേദപ്പെട്ട ഗുണനിലവാരമുള്ളതുമായ ഉൽപ്പന്നങ്ങൾക്ക് ഉപഭോക്താക്കൾക്കിടയിൽ സ്വാധീനം കൂടുതൽ ഉണ്ടായിരിക്കും. അക്കൂട്ടത്തിൽ മെച്ചപ്പെട്ട പൊസിഷൻ നിലനിർത്തുന്നതിനെ പോപ്പുലർ പൊസിഷനിംഗിൽ ഉൾപ്പെടുത്താം.

> പരസ്യങ്ങളും അവകാശവാദങ്ങളും യാഥാർത്ഥ്യവുമായി ബന്ധപ്പെട്ടിരിക്കണം. പൊള്ളയായ അവകാശവാദങ്ങൾ ബ്രാൻഡിന് അംഗീകാരത്തേക്കാൾ തിരസ്കരണമായിരിക്കും സമ്മാനിക്കുക. ബ്രാൻഡ് വാല്യു രുചിക്കുന്ന ഉപഭോക്താവിനെ പൊങ്ങച്ചത്തിലൂടെ അധികനാൾ തൃപ്തിപ്പെടുത്താനാവില്ല.

പരസ്യങ്ങളിലൂടെയും സേവനങ്ങളിലൂടെയും ഒരു ബ്രാൻഡ് ബോധപൂർവ്വം ഉപഭോക്താക്കളുടെ ബോധമണ്ഡലത്തിലേക്ക് കടത്തിവിടുന്ന സന്ദേശങ്ങൾ മാത്രമല്ല, അനുഭവങ്ങൾ അവർക്കു നൽകുന്ന ധാരണകളും ബ്രാൻഡ് പൊസിഷനിംഗിനെ സ്വാധീനിക്കുന്നു.

വിലയേറിയ ഉൽപ്പന്നങ്ങൾക്ക്, അവയുടെ നിർമ്മാണത്തിനു പിന്നിൽ വിലയേറിയ അസംസ്കൃത പദാർത്ഥങ്ങളും മികച്ച സാങ്കേതിക സൗകര്യങ്ങളും വിദഗ്ദ്ധരായ പ്രൊഫഷണൽസും കൂടിച്ചേരുന്നു എന്ന അറിവുതന്നെ ഉപഭോക്താക്കളുടെ ഉള്ളിൽ വലിയ മതിപ്പ് സൃഷ്ടിക്കുന്നു. മികച്ച ഗുണമേന്മയുള്ള ഉൽപ്പന്നങ്ങൾ സ്വന്തമാക്കുവാൻ ആഗ്രഹിക്കുന്ന ഉപഭോക്താക്കളുടെ മനസ്സിലേക്ക് ഇത്തരം അറിവുകൾ ശക്തമായ രീതിയിൽ പകർന്നു കൊടുക്കുക എന്നത് പൊസിഷനിംഗിനെ മെച്ചപ്പെടുത്തുവാൻ സഹായിക്കും.



## ബ്രാൻഡ് പൊസിഷനിംഗിനെ സ്വാധീനിക്കുന്ന ഘടകങ്ങൾ എന്തെല്ലാം?

### ● ബ്രാൻഡഡ് പ്രോഡക്ടിന്റെ സ്വഭാവ സവിശേഷതകൾ

ഓരോ ഉൽപ്പന്നത്തേയും ഒരു വ്യക്തി എന്ന നിലയിൽ പരിഗണിച്ചാൽ ഓരോന്നിനും പലവിധ സ്വഭാവ സവിശേഷതകൾ ഉണ്ടാകും. വ്യക്തികളിൽ സ്വഭാവവിശേഷങ്ങൾ വ്യത്യസ്തപ്പെട്ടിരിക്കുന്നതുപോലെ ഓരോ ബ്രാൻഡിനും അതിന്റേതായ ഗുണവും ദോഷവും ഉണ്ടാകാം. നല്ല സ്വഭാവങ്ങൾ കൂടുതൽ ഉള്ള ഒരു വ്യക്തിയെ നാം കൂടുതൽ ഇഷ്ടപ്പെടുന്നതുപോലെ നല്ല ഗുണങ്ങൾ കൂടുതൽ ഉള്ള ഒരു ബ്രാൻഡിനെ ഉപഭോക്താവ് കൂടുതൽ ഇഷ്ടപ്പെടുന്നു. ഉപഭോക്താവിന് മുടക്കുമുതൽ എത്രമാത്രം ഫലപ്രദമായി വസൂലാക്കപ്പെടുന്നു എന്നത് വളരെ പ്രധാനമാണ്. അത് ചിലപ്പോൾ ഉപയോഗക്ഷമത കൊണ്ടാകാം അല്ലെങ്കിൽ മാനസ്സികമായി ലഭിക്കുന്ന സന്തോഷം/ അഭിമാനം/ സംതൃപ്തി എന്നിവ കൊണ്ടുമാകാം.

ഒരിക്കൽ ഒന്നാമതെത്തി എന്നതുകൊണ്ട് വിജയിച്ചു കഴിഞ്ഞു എന്നു കരുതരുത്. പിന്നാലെ വരുന്ന എതിരാളികളുടെ നീക്കത്തെ ശ്രദ്ധയോടെ വീക്ഷിക്കുകയും കരുതലോടെ നീങ്ങുകയും വേണം. ഉൽപ്പന്നങ്ങളുടെയും സേവനങ്ങളുടേയും ഗുണമേന്മ നിരന്തരമായി മെച്ചപ്പെടുത്തികൊണ്ടിരിക്കണം.

കൂടുതൽ ഈടുനിൽക്കേണ്ട ഒരു ഉൽപ്പന്നം ഉപഭോക്താവു പ്രതീക്ഷിക്കും പോലെയോ അതിലും അല്പം കൂടുതലോ ഉപയോഗക്ഷമമായാൽ ഉപഭോക്താവിന്റെ മനസ്സിൽ ആ ബ്രാൻഡിനുള്ള സ്ഥാനം വളരെ മെച്ചപ്പെട്ടതായിരിക്കും. എന്നാൽ വളരെ വേഗം ഉപയോഗിച്ചു തീരുന്ന ഉൽപ്പന്നങ്ങൾ (ഉദാ: FMCG) അതിന്റെ ഉപഭോഗ നിമിഷങ്ങളിൽ നൽകുന്ന അനുഭൂതിയും സംതൃപ്തിയും ഉപഭോക്താവിനെ ബ്രാൻഡിനോടു ചേർത്തു നിർത്താം.

### ● ഗുണമേന്മ

ഉൽപ്പന്നത്തിന്റെ ഗുണമേന്മ (Quality), രൂപഭാവങ്ങൾ (Appearance) എന്നിവയും ഉപഭോക്താവിനെ ബ്രാൻഡിനോടു ചേർത്തു നിർത്തുന്നതിൽ പ്രധാനമാണ്. ഉൽപ്പന്നം ഉപഭോക്താവിനു നൽകുന്ന സാമ്പത്തിക നേട്ടവും ഇതിൽ പ്രധാന പങ്കു വഹിക്കുന്നു. ഉദാ: ഒരു കാറിന് കമ്പനി അവകാശപ്പെടുന്നത് 25 കി.മീ. മൈലേജാണെങ്കിൽ 23 കി.മീ. എങ്കിലും കിട്ടിയാൽ ഉപഭോക്താവ് സംതൃപ്തനായിരിക്കും. എന്നാൽ അതേ കാറിന് 27കി.മീ. മൈലേജ് കിട്ടിയാലോ? ആ ബ്രാൻഡിന് ആ ഉപഭോക്താവിന്റെ മനസ്സിൽ ലഭിക്കുന്ന സ്ഥാനം എത്രയോ മെച്ചപ്പെട്ടതായിരിക്കും !

### ● വില

ഒരു ഉപഭോക്താവ് സാധാരണ ഗതിയിൽ ഏതൊരു ഉൽപ്പന്നം വാങ്ങുമ്പോഴും അതിന്റെ വില അതേ നിലവാരത്തിലുള്ള മറ്റ് ബ്രാൻഡുകളുമായി താരതമ്യം ചെയ്യുമല്ലോ. അതുകൊണ്ടു തന്നെ പൊസിഷനിംഗിൽ 'വില'യ്ക്ക് വളരെയധികം പ്രാധാന്യമുണ്ട്. ഉപഭോക്താക്കളിൽ ഭൂരിഭാഗവും തങ്ങൾ മുടക്കുന്ന പണത്തിന് പരമാവധി മൂല്യം ലഭിക്കണമെന്ന് ആഗ്രഹിക്കുന്നവരാണ്. ഉപയോഗം ഒന്നു തന്നെയായാലും 'മൂല്യം' (Value) വ്യത്യസ്തമായേക്കാം. ഉദാ: നൂറുരൂപ മുടക്കിയാൽ ഒരു ഹാൻഡ്ബാഗ് ലഭിക്കുമെങ്കിൽ അതേ ഉപയോഗത്തിലുള്ള ഒരു ആഡംബര ഹാൻഡ്ബാഗിന് ലക്ഷങ്ങൾ മുടക്കാൻ തയാറുള്ളവരുമുണ്ട്. രണ്ടുപേർക്കും അനുഭവപ്പെടുന്ന 'മൂല്യം' വ്യത്യസ്തമായിരിക്കും. എന്നാൽ ലക്ഷങ്ങൾ വിലയുള്ള ഹാൻഡ്ബാഗിനു ലഭിക്കുന്ന 'മൂല്യ'വും സ്ഥാനവും നൂറുരൂപക്കാരൻ പ്രതീക്ഷിക്കുന്നുണ്ടാകില്ല. തിരിച്ചും സംഭവിക്കാം. അതുകൊണ്ടുതന്നെ ഒന്ന് പോപ്പുലർ പൊസിഷനിംഗിലും മറ്റൊന്ന് പ്രീമിയം പൊസിഷനിംഗിലും നിൽക്കുന്നു. നൂറുരൂപക്കാരൻ




മത്സരിക്കുന്നത് ആഡംബര ബാഗിനോടല്ല, അതേ നിലവാരമുള്ള മറ്റൊരു ബ്രാൻഡിനോടായിരിക്കും. അവിടെ സ്വന്തം നിലമെച്ചപ്പെടുത്താനുള്ള ശ്രമങ്ങളാണ് നടക്കേണ്ടത്. അതായത് നൂറു രൂപ മുടക്കി ഒരു ബാഗ് വാങ്ങിയ ഉപഭോക്താവിന് ആ പ്രോഡക്ടിൽ നൂറ്റമ്പതു രൂപയുടെ മതിപ്പു തോന്നിയാൽ ആ ബ്രാൻഡ്, ബ്രാൻഡ് പൊസിഷനിംഗിൽ രക്ഷപെട്ടു എന്നു പറയാം.

## ● മാർക്കറ്റിംഗ് സ്ട്രാറ്റജി

ഒരു ബ്രാൻഡിന്റെ പൊസിഷനിംഗ് എന്തായിരിക്കണമെന്നു തീരുമാനിക്കുന്നതിൽ അതിന്റെ മാർക്കറ്റിംഗ് തന്ത്രങ്ങൾക്ക് വളരെ പ്രാധാന്യമുണ്ട്. നല്ല ഒരു ഉൽപ്പന്നം സൃഷ്ടിക്കപ്പെട്ടതുകൊണ്ടു മാത്രം അതിന് മാർക്കറ്റിൽ പ്രമുഖ സ്ഥാനം ലഭിക്കണമെന്നില്ല. മികച്ച പ്രൊഫഷണലിസത്തോടെ തയാറാക്കപ്പെടുന്ന മാർക്കറ്റിംഗ് തന്ത്രങ്ങളാണ് അതിന് മാർക്കറ്റിൽ നല്ല ഒരു പൊസിഷൻ നേടാൻ സഹായിക്കുന്നത്. വളരെ വിപുലമായും ശാസ്ത്രീയമായും പഠിച്ച് വിശകലനം ചെയ്ത് തയാറാക്കേണ്ടതാണ് മാർക്കറ്റിംഗ് സ്ട്രാറ്റജി. അതേപ്പറ്റി വരും അദ്ധ്യായങ്ങളിൽ പ്രതിപാദിക്കുന്നുണ്ട്.

## ● അഡ്വർടൈസിംഗ്

ബ്രാൻഡ് പൊസിഷനിംഗിൽ ഉൽപ്പന്നത്തിന്റെ ഗുണമേന്മയോടൊപ്പം തന്നെ പ്രധാന സ്ഥാനം നൽകേണ്ടതായ മറ്റൊരു ഘടകമാണ് പരസ്യം. യഥാർത്ഥത്തിൽ ഉപഭോക്താവിന്റെ മനസ്സിൽ സ്ഥാനം ലഭിക്കുന്നതിന് ബ്രാൻഡിനെ ഏറ്റവുമധികം സഹായിക്കുന്നത് മികച്ച പരസ്യങ്ങളാണ്. ഉൽപ്പന്നത്തിന്റെ ഗുണമേന്മയും മികച്ച പരസ്യങ്ങളും ഒത്തു ചേരുമ്പോൾ ബ്രാൻഡ് വിജയത്തിന്റെ ആദ്യ സ്റ്റെപ്പ് കടന്നു കഴിഞ്ഞു.

പരസ്യങ്ങളും അവകാശവാദങ്ങളും യാഥാർത്ഥ്യവുമായി ബന്ധപ്പെട്ടിരിക്കണം. പൊള്ളയായ അവകാശവാദങ്ങൾ ബ്രാൻഡിന് അംഗീകാരത്തേക്കാൾ തിരസ്കരണമായിരിക്കും സമ്മാനിക്കുക. ബ്രാൻഡ് വാല്യു രുചിക്കുന്ന ഉപഭോക്താവിനെ പൊങ്ങച്ചത്തിലൂടെ അധികനാൾ തൃപ്തിപ്പെടുത്താനാവില്ല.

## ● വിൽപ്പനാനന്തര സേവനം

നല്ല പരസ്യങ്ങൾകൊണ്ട് വിൽപ്പന നടത്തുവാൻ സാധിക്കും എന്നാൽ ബ്രാൻഡ് പൊസിഷൻ നിലനിർത്തുന്നതിൽ തുടർന്നുള്ള സേവനങ്ങളും വലിയ പങ്കുവഹിക്കുന്നുണ്ട്. മികച്ച വില്പനാനന്തര സേവനം പ്രധാനം തന്നെ.

## ● റിസർച്ച് & ഡവലപ്പ്മെന്റ് (R & D)

മുൻപു വിവരിച്ച പല ഘടകങ്ങളിലൂടെ നല്ല ഒരു പൊസിഷനിംഗിൽ എത്തിച്ചേർന്നതുകൊണ്ടു മാത്രം അത് എക്കാലവും അങ്ങനെയായിക്കൊള്ളണമെന്നില്ല. പൊസിഷനിംഗ് നിലനിർത്തുവാൻ അതീവശ്രദ്ധയോടെ നാം ബ്രാൻഡിനോടൊപ്പം യാത്ര ചെയ്യേണ്ടതുണ്ട്. ടെക്നോളജി വളർന്നുകൊണ്ടിരിക്കുമ്പോൾ ഉപഭോക്താക്കളുടെ പ്രതീക്ഷകളും വർദ്ധിച്ചു കൊണ്ടിരിക്കും. എതിർ ചേരിയിൽ നമ്മോടു മത്സരിച്ചു കൊണ്ടിരിക്കുന്നവരുടെ നീക്കങ്ങൾ ശ്രദ്ധിച്ചുകൊണ്ടിരിക്കുകയും പുതിയ സാങ്കേതിക വിദ്യകളിലൂടെ ഗുണമേന്മയിൽ മെച്ചപ്പെടുത്തലുകൾ നടത്തിക്കൊണ്ടിരിക്കുകയും വേണം. ഇതിനായി R & D വിഭാഗത്തിന്റെ സേവനം ലഭ്യമാക്കാം.

എതിരാളികളുടെ ആശയങ്ങളേയും സമീപനങ്ങളേയും ശ്രദ്ധയോടെ അപഗ്രഥനം നടത്തി പുതിയ പുതിയ തന്ത്രങ്ങൾ ആവിഷ്കരിക്കേണ്ടതുണ്ട്. നിരന്തരമായ അന്വേഷണവും ഗവേഷണവും നിലമെച്ചപ്പെടുത്തുവാൻ അത്യന്താപേക്ഷിതമാണ്. ഒരിക്കൽ ഒന്നാമതെത്തി എന്നതുകൊണ്ട് വിജയിച്ചു കഴിഞ്ഞു എന്നു കരുതരുത്. പിന്നാലെ വരുന്ന എതിരാളികളുടെ നീക്കത്തെ ശ്രദ്ധയോടെ വീക്ഷിക്കുകയും കരുതലോടെ നീങ്ങുകയും വേണം. ഉൽപ്പന്നങ്ങളുടെയും സേവനങ്ങളുടേയും ഗുണമേന്മ നിരന്തരമായി മെച്ചപ്പെടുത്തികൊണ്ടിരിക്കണം. അമിതമായ അത്മവിശ്വാസം കാരണം ഈ മെച്ചപ്പെടുത്തലിൽ അലസതയുണ്ടായാൽ ആ പഴുതിലൂടെ എതിരാളികൾ മുന്നിലെത്തും. ഒരു പൊസിഷനും എക്കാലത്തേക്കും ആർക്കും കൈവശമുണ്ടാകുമെന്ന് കരുതാനാവില്ല. ●



# ഫോട്ടോഗ്രാഫിയെ ഏറെ സ്നേഹിക്കുന്ന അനിത സത്യം

"നമ്മൾ ലക്ഷ്യമിടുന്ന പ്രൊഫഷൻ ലഭിച്ചാൽ നമ്മൾ ഭാഗ്യമുള്ളവരാണ്. അത് വേണ്ട രീതിയിൽ പഠിക്കാൻ കഴിഞ്ഞില്ലെങ്കിലും സ്വപ്രയത്നത്തിലൂടെ ആ മേഖലയിൽ ഇന്ദ്രജാലം സൃഷ്ടിക്കുവാൻ സാധിക്കും". ശുഭപ്രതീക്ഷയോടെ സ്വതന്ത്രമായി ഫോട്ടോഗ്രാഫി മേഖലയിൽ പ്രവർത്തിക്കുന്ന ഒരു സ്ത്രീയുടെ ആത്മവിശ്വാസം നിറഞ്ഞ വാക്കുകൾ.

ഫോട്ടോഗ്രാഫിയിൽ ഏറെ കഴിവ് തെളിയിച്ച അനിത സത്യത്തിനെയാണ് ഇത്തവണ പരിചയപ്പെടുത്തുന്നത്. കാഴ്ചകൾ ക്യാമറയിൽ പതിയുമ്പോൾ സചേതനമായ ഹൃദയമുള്ളവരായിരിക്കണം ഫോട്ടോഗ്രാഫർ. പ്രകൃതിയും മനുഷ്യരും ചിരിക്കുന്നതു കണ്ടാൽ ഫോട്ടോഗ്രാഫർമാർക്കും സന്തോഷമുണ്ടാകണം. ക്യാമറയ്ക്ക് മുന്നിൽ നിൽക്കുന്നവർ കരയുകയാണെങ്കിൽ ആ സങ്കടം ഫോട്ടോഗ്രാഫർമാരുടെ ഹൃദയത്തിൽ തട്ടണം. അവരവരുടെ കഴിവുകൾ അവരവർ തന്നെ ആത്മാർത്ഥമായി വിചാരിച്ചാലെ വളരെ നല്ല രീതിയിൽ വളർത്തിയെടുക്കാൻ സാധിക്കുകയുള്ളൂ. അനിതയുടെ ചിത്രങ്ങൾ ഒരുപാട് ശ്രദ്ധ നേടിയിട്ടുണ്ട്. ''നമ്മൾ ലക്ഷ്യമിടുന്ന പ്രൊഫഷൻ ലഭിച്ചാൽ നമ്മൾ ഭാഗ്യമുള്ളവരാണ്. അത് വേണ്ട രീതിയിൽ പഠിക്കാൻ കഴിഞ്ഞില്ലെങ്കിലും സ്വപ്രയത്നത്തിലൂടെ ആ മേഖലയിൽ ഇന്ദ്രജാലം സൃഷ്ടിക്കുവാൻ സാധിക്കും''. ശുഭപ്രതീക്ഷയോടെ സ്വതന്ത്രമായി ഫോട്ടോഗ്രാഫി മേഖലയിൽ പ്രവർത്തിക്കുന്ന ഒരു സ്ത്രീയുടെ ആത്മവിശ്വാസം നിറഞ്ഞ വാക്കുകൾ. എന്നാൽ അവളുടെ വളർച്ച അതിന്റെ പൂർണ്ണതയിലെത്താൻ ഒരു ദശകം വേണ്ടിവന്നു. ആ കാര്യത്തിലേക്ക് കടക്കുംമുൻപ് അനിതയെ പരിചയപ്പെടാം.

അച്ഛനും അമ്മയും തമിഴ്നാട്ടുകാരായ അനിത ജനിച്ചത് പൂനെയിൽ. അനിതയുടെ അച്ഛൻ മുത്തയ്യ പൂനെയിലെ എസ്.കെ.എഫ് കമ്പനിയിലെ ഉദ്യോഗസ്ഥൻ ആയിരുന്നു. അമ്മ ശാന്തി. രാജു എന്ന ഒരു അനുജൻ കൂടി അനിതയ്ക്ക് ഉണ്ട്. പൂനയിലാണ് അനിതയുടെ ജീവിതം തുടങ്ങുന്നത്. അച്ഛൻ കമ്പനിയിലെ ഉദ്യോഗസ്ഥനായിരുന്നെങ്കിലും നല്ലൊരു ഫോട്ടോഗ്രാഫറും ആയിരുന്നു. കമ്പനിപ്പണിക്കു പോയതിനു ശേഷം ഫോട്ടോ എടുക്കുവാനായി മുത്തയ്യ പോകുമായിരുന്നു.






യാഷിക്കായുടെ 35 mm എസ് എൽ ആർ ക്യാമറയായിരുന്നു മുത്തയ്യ ഉപയോഗിച്ചിരുന്നത്. ആ ക്യാമറയിൽ തന്നെ അനിതയും ഫോട്ടോ എടുത്ത് പഠിച്ചു. ഡേലൈറ്റിൽ വീട്ടുകാരുടെയും കൂട്ടുകാരുടെയും ഫോട്ടോ എടുത്താണ് അനിത ഫോട്ടോ എടുപ്പ് പഠിച്ചത്. ഓരോരുത്തരുടെയും ഒറ്റയ്ക്കുള്ള ചിത്രങ്ങൾ ഓരോ പശ്ചാത്തലത്തിൽ അനിത എടുക്കുമായിരുന്നു.

1986 മുതൽ അനിത ഒറ്റയ്ക്കു പോയി ഫോട്ടോ എടുത്തു തുടങ്ങി. അപ്പോൾ അനിത പത്താം ക്ലാസിൽ പഠിക്കുന്നു.

''പത്താം ക്ലാസിൽ പഠിക്കുമ്പോൾ മുതൽ ഞാൻ ഫോട്ടോ എടുത്തു തുടങ്ങി. ഫിലിം ഉപയോഗിച്ചു തന്നെയാണ് ഫോട്ടോ എടുപ്പ് തുടങ്ങിയത്. അന്ന് ഡിജിറ്റൽ ക്യാമറ ഇല്ല. യാഷിക്കയുടെ 35 mm എസ് എൽ ആർ ക്യാമറയിലായിരുന്നു തുടക്കം. ഫോട്ടോ എടുക്കുവാൻ നന്നായി പഠിക്കണമായിരുന്നു. ക്യാമറയിൽ നന്നായി ഫോക്കസ് ചെയ്യാൻ പഠിക്കണം. ഓരോ സമയത്തെ ലൈറ്റിലും ഷട്ടർ സ്പീഡ് വെയ്ക്കാനും ഡയഫ്രം കട്ടു ചെയ്യാനുമെല്ലാം നന്നായി പഠിച്ചിട്ടു വേണമായിരുന്നു പടം എടുക്കേണ്ടത്. ഓരോ സമയത്തെ ലൈറ്റിലും പടം എടുക്കുവാൻ നന്നായി പഠിക്കണമായിരുന്നു. അന്ന് നന്നായി പഠിച്ചിട്ട് പടം എടുത്താലെ നല്ല പടം കിട്ടുകയുള്ളായിരുന്നു. ഇന്ന് ഡിജിറ്റൽ ക്യാമറ വന്നതോടെ ഇതൊന്നും പഠിക്കേണ്ട. ഡിജിറ്റൽ ക്യാമറ തന്നെ ഫോക്കസ് ചെയ്യും. അതുകൊണ്ട് ഫോട്ടോ എടുക്കുന്ന ആൾ ഫോക്കസ് ചെയ്യേണ്ട. ഏതു ലൈറ്റിലും ഫോട്ടോ എടുക്കാം. 'ആട്ടോ'യിൽ ഇട്ടു കഴിഞ്ഞാൽ ഡയഫ്രം, ഷട്ടർ സ്പീഡ് എല്ലാം ശരിയായി ക്യാമറ സ്വയം സെറ്റു ചെയ്യും. ഒന്നും നാം കാര്യമായി പഠിച്ചില്ലെങ്കിലും പടം എടുക്കാം. ഫിലിം ഉപയോഗിച്ച് പടം

തമിഴ് ഗ്രാമങ്ങളുടെ വൈവിദ്ധ്യമാർന്ന വിഷയങ്ങൾ തന്റെ ക്യാമറയിൽ അനിത പകർത്തി. ഗ്രാമം മുഴുവൻ അനിതയുടെ ക്യാമറയിൽ നിറഞ്ഞു. ഗ്രാമീണർ, ദൈവങ്ങൾ, അമ്മമാർ, പിറന്നു വീണ കുഞ്ഞുങ്ങൾ, നവദമ്പതികൾ എല്ലാം അനിതയുടെ ക്യാമറയിൽ കയറി.

എടുത്തിരുന്നവർ തന്നെയാണ് നന്നായി ഫോട്ടോ എടുത്തിരുന്നത് എന്ന് ഞാൻ വിശ്വസിക്കുന്നു. എനിക്കിഷ്ടം നിർത്തലാക്കിയ ഫിലിം ഉപയോഗിച്ചുള്ള ക്യാമറയാണ്. ഫിലിം ഉപയോഗിച്ച് ഒരുപാട് നല്ല ഫോട്ടോകൾ ഞാൻ എടുത്തിട്ടുണ്ട്.''

തമിഴ് ഗ്രാമങ്ങളുടെ വൈവിദ്ധ്യമാർന്ന വിഷയങ്ങൾ തന്റെ ക്യാമറയിൽ അനിത പകർത്തി. ഗ്രാമം മുഴുവൻ അനിതയുടെ ക്യാമറയിൽ നിറഞ്ഞു. ഗ്രാമീണർ, ദൈവങ്ങൾ, അമ്മമാർ, പിറന്നു വീണ കുഞ്ഞുങ്ങൾ, നവദമ്പതികൾ എല്ലാം അനിതയുടെ ക്യാമറയിൽ കയറി. അനിതയുടെ ഭർത്താവ് സത്യമൂർത്തി. അദ്ദേഹം സിവിൽ എൻജിനീയറായി നെയ്‌വേലി ലിഗ്നൈറ്റ് കോർപ്പറേഷനിൽ ജോലി ചെയ്യുന്നു. അവർക്ക് രണ്ടു മക്കളും ഉണ്ട്. മകൻ വിവേക് സിവിൽ എൻജിനീയറാണ്. മകൾ വൃന്ദ ലോയർ ആണ്. നെയ്‌വേലിയിലായിരുന്നു ആദ്യം താമസം.

''ഭർത്താവ് ജോലിയ്ക്കു പോയി കഴിഞ്ഞാൽ എല്ലാ ദിവസവും രാവിലെ ക്യാമറയും തൂക്കി



ഞാനും ഇറങ്ങും. കൂടല്ലൂർ, പുതുച്ചേരി, തുടങ്ങിയ എന്റെ പ്രിയപ്പെട്ട സ്ഥലങ്ങളിലെല്ലാം പോയി ക്യാമറ കൊണ്ട് പലതും ഒപ്പിയെടുത്തുകൊണ്ടിരിക്കും. ഭർത്താവ് 5 മണിയ്ക്ക് ജോലി കഴിഞ്ഞ് എത്തുന്നതു വരെ എന്റെ യാത്രകൾ തുടരും. അക്കാലത്ത് ഞാൻ എടുത്ത ചിത്രങ്ങളെല്ലാം അപരാഹ്നത്തിലാണ്.

സ്ത്രീകൾക്ക് വരുന്ന ക്യാൻസറിന്റെ ഡോക്കുമെന്ററി എടുത്തിട്ടുണ്ട്. ആശുപത്രിയിൽ വെച്ച് ആ ഡോക്കുമെന്ററി എടുക്കുവാൻ ഒരു പാട് ബുദ്ധിമുട്ടി. ക്യാൻസർ രോഗികളുടെ ധാരാളം ഫോട്ടോകൾ എടുത്ത് പ്രദർശനവും നടത്തിയിട്ടുണ്ട്. ക്യാൻസർ വന്ന വനിതകൾ കുട്ടികളെ കാണാതെ നിൽക്കുന്നിടത്ത് അവരുടെ ഒരു കുട്ടി ചെല്ലുമ്പോഴുള്ള സന്തോഷത്തിന്റെയും മറ്റും ചിത്രങ്ങൾ എടുത്തിട്ടുണ്ട്.

വൈകുന്നേരത്തെ വെയിൽ പോയികഴിയുമ്പോഴുള്ള വെളിച്ചം എനിക്ക് വളരെ ഇഷ്ടമാണ്. ആ വെളിച്ചത്തിലുള്ള ഓരോ ഫോട്ടോയും ഞാൻ ഇഷ്ടപ്പെടുന്നു. ഡേലൈറ്റ് മാറി ഇരുട്ടിലേയ്ക്ക് കടക്കുന്നതിനു മുമ്പുള്ള സമയത്തെ ഫോട്ടോകൾ എന്റെ മനസ്സിൽ സ്ഥാനം പിടിച്ചു കഴിഞ്ഞു. അമ്മയും കുഞ്ഞും എന്ന പടം വൈകുന്നേരം അഞ്ചു മണിക്കു ശേഷം എടുത്തതാണ്. ആ പടം ഒരു പാടു പേർക്ക് ഇഷ്ടപ്പെട്ടു. ആ പടം അച്ചടിക്കാനായി ഒരു പാടു പേർ വാങ്ങിക്കൊണ്ടു പോയി. മാതാവിന്റെയും കുഞ്ഞിന്റെയും സ്നേഹത്തോടെയുള്ള നോട്ടം ആരുടെയും മനസ്സിൽ പതിയുന്നതായിരുന്നു. ആ ചിത്രം ഇലക്ഷന്റെ പരസ്യത്തിനു വരെ ധാരാളം പേർ ഉപയോഗിച്ചു. നല്ല കുറെ പരസ്യങ്ങൾക്കും ആ പടം ഉപയോഗിച്ചിട്ടുണ്ട്. കുട്ടികളുടെ മനോഹരമായ ധാരാളം ചിത്രങ്ങൾ എടുത്തിട്ടുണ്ട്. അമ്പലത്തിലെ പരിപാടികളുടെയും ഉൽസവത്തിന്റെ വാദ്യമേളങ്ങളുടെയും ഫോട്ടോകൾ എടുത്തിട്ടുണ്ട്.

2010 വരെ നേർരേഖയിലൂടെ നീങ്ങിക്കൊണ്ടിരുന്ന എന്റെ ജീവിതം ഒരു അത്യപൂർവ്വമായ രോഗം നിമിത്തം ആകെ താളം പിഴച്ചു. മനുഷ്യ ശരീരത്തിലെ ഞരമ്പുകളുടെ വീക്കം വഴി പ്രകടമാകുന്ന 'കിക്കുച്ചി' എന്ന രോഗം. അതായത് ക്യാൻസറിന്റെ തുടക്കം. കിക്കുച്ചി എന്ന അസുഖം വന്നിട്ടുള്ളവർ മരണത്തിലേക്ക് പോകുകയാണ് ചെയ്യുന്നത്. ആയിരം പേർക്ക് വന്നാൽ മൂന്നു പേർ ഒഴികെ ബാക്കി എല്ലാവരും ക്യാൻസറിനാൽ മരിക്കും എന്നാണ് ഡോക്ടർ പറഞ്ഞത്. മാസങ്ങളോളം ഞാൻ ശയ്യാവലംബയായി. തുടർന്ന് ജീവിതത്തിൽ വലിയ അളവിൽ സ്റ്റിറോയിഡിന്റെ ഉപയോഗം ആവശ്യമായി വന്നു. അതിന്റെ പാർശ്വഫലമായി സന്ധി ബന്ധങ്ങളിൽ അസഹനീയമായ വേദന ചില നേരങ്ങളിൽ അനുഭവപ്പെട്ടു തുടങ്ങി. അസഹനീയമായ വേദന കൂടി വന്നു കൊണ്ടിരുന്നു. പിന്നെ വേദന മെല്ലെ കുറഞ്ഞു. പരിശോധനയിൽ അസുഖം പൂർണ്ണമായും മാറി. ഡോക്ടർ ആദ്യം പറഞ്ഞതു പോലെ രക്ഷപെടുന്നവരിലെ മൂന്നിൽ ഒരാൾ ഞാനായി മാറി. രോഗത്തിൽ നിന്നുള്ള മോചനം എന്നെ സംബന്ധിച്ചിടത്തോളം പുതു ജനനമായിരുന്നു. അസുഖം ആയപ്പോൾ ഞങ്ങൾ നെയ്‌വേലിയിൽ നിന്ന് ചെന്നൈയിലേക്ക് താമസം മാറി.









അസുഖം വന്നതിനു ശേഷം ഫോട്ടോഗ്രാഫിക്കു പോകുന്നത് വീട്ടിൽ ആർക്കും ഇഷ്ടമല്ലായിരുന്നു. അസുഖത്തെ കീഴടക്കി ഞാൻ രക്ഷപെട്ടപ്പോൾ അവരും സന്തോഷിക്കുന്നു. ഇപ്പോൾ ആരും ഒന്നും പറയാറില്ല. ഫോട്ടോഗ്രാഫിയെയാണ് ഞാൻ സ്നേഹിക്കുന്നത് എന്ന് അവർക്കറിയാം.

തമിഴ്നാട്ടിലെ കൃഷിയുടെ ഉൾപ്പടെ ധാരാളം ഫോട്ടോ ഞാൻ എടുത്തിട്ടുണ്ട്. മഞ്ഞൾ പറിയ്ക്കുന്നതിന്റെയും, നെൽകൃഷിക്കായ് ഞാറു നടുന്നതിന്റെയും, നിലക്കടല മണ്ണിൽ നിന്ന് പിഴുതെടുക്കുന്നതും മണ്ണുകളഞ്ഞ് ഉണക്കിയെടുത്ത് കൃഷിസ്ഥലത്തു നിന്ന് കൊണ്ടു പോകുന്നതിന്റെയുമെല്ലാം ഒരു പാട് ഫോട്ടോകൾ എടുത്തിട്ടുണ്ട്. മറക്കാനാവാത്ത കുറെ ഫോട്ടോകൾ എടുത്തിട്ടുണ്ട്.

അനുഭവങ്ങൾ പറഞ്ഞാൽ ഒരുപാട് കാര്യങ്ങൾ പറയാനുണ്ട്. അതിൽ ഒന്ന് പറയാം. 2011ൽ പുതുശ്ശേരിക്കടുത്തുള്ള കടലൂരിൽ അടിച്ച ചുഴലിക്കാറ്റ് ഇവിടെയുള്ളവർക്ക് ആർക്കും മറക്കുവാൻ സാധിക്കുകയില്ല. ചുഴലിക്കാറ്റ് അടിച്ചു കഴിഞ്ഞപ്പോൾ അവിടെയുള്ള വീടുകൾ മുഴുവൻ തകർത്തു. വീടുനിന്ന ഭാഗത്ത് കട്ടകൾ പൊടിഞ്ഞ് കിടക്കുകയാണ്. അവിടെയുള്ള എല്ലാ വീടും തകർന്നു. ഞാൻ കടലൂരിൽ പൊളിഞ്ഞു കിടക്കുന്ന വീടുകളുടെ ഫോട്ടോ എടുത്തു. ആറ് വീടുകൾ ഞാൻ പണിയിച്ചു കൊടുത്തു. അതിനുള്ള കാശെ എന്റെ കയ്യിൽ ഉണ്ടായിരുന്നുള്ളു.

നല്ല ഫോട്ടോകൾ എടുക്കുവാൻ ഞാൻ ഇപ്പോഴും ശ്രമിച്ചു കൊണ്ടിരിക്കുന്നു. നാഷണൽ ജിയോഗ്രാഫിക് ചാനലിൽ എന്റെ ചിത്രങ്ങൾ പ്രദർശിപ്പിക്കുന്നുണ്ട്. ദൂരദർശൻ തമിഴിൽ എന്റെ അഭിമുഖം കൊടുത്തിട്ടുണ്ട്. ടോക് ഷോ ഒരു പാട് നടത്തിയിട്ടുണ്ട്. ശ്രീലങ്കയിലെ









ജാഫ്ന ഫോട്ടോഗ്രാഫിക് സൊസൈറ്റിയിലും ടോക് ഷോ നടത്തിയിട്ടുണ്ട്. അമേരിക്കൻ ഇന്റർനാഷണൽ സ്കൂൾ ഓഫ് ചെന്നൈയിൽ വർക്ക് ചെയ്തിട്ടുണ്ട്. നടൻ വിജയകുമാറിന്റെ മകൻ സഞ്ജയ് അമേരിക്കൻ ഇന്റർനാഷണൽ സ്കൂൾ ഓഫ് ചെന്നൈയിൽ മനോഹരമായി അവതരിപ്പിച്ച പരിപാടിയുടെ നിഴൽ ചിത്രം എടുത്തിട്ടുണ്ട്. സ്ത്രീകൾക്ക് വരുന്ന ക്യാൻസറിന്റെ ഡോക്കുമെന്ററി എടുത്തിട്ടുണ്ട്. ആശുപത്രിയിൽ വെച്ച് ആ ഡോക്കുമെന്ററി എടുക്കുവാൻ ഒരു പാട് ബുദ്ധിമുട്ടി. ക്യാൻസർ രോഗികളുടെ ധാരാളം ഫോട്ടോകൾ എടുത്ത് പ്രദർശനവും നടത്തിയിട്ടുണ്ട്. ക്യാൻസർ വന്ന വനിതകൾ കുട്ടികളെ കാണാതെ നിൽക്കുന്നിടത്ത് അവരുടെ ഒരു കുട്ടി ചെല്ലുമ്പോഴുള്ള സന്തോഷത്തിന്റെയും മറ്റും ചിത്രങ്ങൾ എടുത്തിട്ടുണ്ട്. ഇപ്പോൾ തമിഴ്നാട്ടിലുള്ള പല ചാനലുകളുടെയും സീരിയലുകളുടെ പരിഭാഷകയായി വർക്കു ചെയ്യുന്നുണ്ട്.

ഒരു പാട് ഫോട്ടോകൾ എടുത്തപ്പോൾ എന്റെ മനസ്സിൽ വലിയ ഒരു ആഗ്രഹം ഉണ്ടായിരുന്നു. ലോക പ്രശസ്ത സംവിധായകനായ അടൂർ ഗോപാലകൃഷ്ണൻ സാറിന്റെ ഒരു സിനിമയുടെ സ്റ്റിൽ എടുക്കണമെന്ന്. പൂനയിൽ ജനിച്ചു വളർന്ന ഞാൻ കുട്ടിക്കാലത്ത് കൊടിയേറ്റം, എലിപ്പത്തായം തുടങ്ങിയ സിനിമകൾ കണ്ടിട്ടുണ്ട്. അച്ഛന് അടൂർ ഗോപാലകൃഷ്ണൻ സാറിനെ നല്ല പരിചയമുണ്ടായിരുന്നു. അദ്ദേഹം സംവിധാനം ചെയ്ത 'സുഖാന്ത്യം' എന്ന ഷോർട്ട് ഫിലിമിന്റെ സ്റ്റിൽ ഫോട്ടോ എടുക്കാൻ എനിയ്ക്ക് ഭാഗ്യമുണ്ടായി. അദ്ദേഹം പത്മപ്രിയ എന്ന നടിയെ കഥാപാത്രത്തെ പഠിപ്പിച്ച് ഷൂട്ടു ചെയ്യുന്നതിന്റെ എല്ലാം ഫോട്ടോ എടുക്കാൻ സാധിച്ചു. ആ വലിയ മനുഷ്യന്റെ ചിത്രത്തിന് സ്റ്റിൽ എടുക്കാൻ പറ്റിയത് എന്റെ ഭാഗ്യം തന്നെയാണ്. 'കിഴക്കുവാസൽ ഉദയം' തുടങ്ങി ഒരു പാട് തമിഴ് മാഗസീനുകളിൽ ഞാൻ എടുത്ത ഫോട്ടോ കവർ ചിത്രമായി വരുന്നുണ്ട്. ഫോട്ടോ എടുക്കുന്നതിനോടുള്ള താൽപ്പര്യം ഓരോ ദിവസവും കൂടി കൂടി വരികയാണ്. പുതുമയേറിയ ഒരു പാട് പടങ്ങൾ എടുക്കണമെന്നുള്ള ആഗ്രഹം മനസ്സിൽ നിന്ന് മാറുകയില്ല. നല്ല ഫോട്ടോകൾക്കായുള്ള ശ്രമം ഇപ്പോഴും തുടരുന്നു. ●



**എൽ.രാജശേഖരൻ മുതുകുളം**

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



പ്രതീഷ് നന്ദി

# പ്രിതീഷ് നന്ദി
## ഇങ്ങനെയുമുണ്ട് പത്രാധിപന്മാർ

ടൈംസ് ഗ്രൂപ്പിന്റെ ഉടമസ്ഥരായ ജെയിൻ ഗ്രൂപ്പിലെ പ്രധാനപ്പെട്ട ഒരംഗവുമായുള്ള അടുത്ത ബന്ധം കൊണ്ട് പത്രാധിപർ മാത്രമായിട്ടല്ല പ്രതീഷ് നന്ദിയുടെ നിയമനം തന്നെ. ടൈംസ് ഗ്രൂപ്പിന്റെ പത്രങ്ങളൊഴിച്ചുള്ള എല്ലാ പ്രസിദ്ധീകരണങ്ങളുടേയും എഡിറ്റോറിയൽ ഡയറക്ടറായിട്ടായിരുന്നു അദ്ദേഹം നിയമനം നേടിയത്.

ഒരിക്കലും ഒരു പത്രത്തിന്റേയോ ആഴ്ചപ്പതിപ്പിന്റെയോ പത്രാധിപരാകാൻ ആഗ്രഹിച്ചിട്ടില്ലാത്ത, കവിയാകാൻ മോഹിച്ച വ്യക്തിയാണ് പ്രതീഷ് നന്ദി. എന്നാൽ പത്രാധിപക്കസേര വഴി പലതും നേടാനാകുമെന്ന അറിവിന്റെ പിൻബലത്തിൽ കക്ഷി പത്രാധിപരുടെ കസേരയിൽ അമർന്നിരുന്നുകളഞ്ഞു. അതുവഴി പലതും നേടുകയും ചെയ്തു.

പഴയ ബീഹാർ സംസ്ഥാനത്തെ ഭഗൽപൂരിലുള്ള ഒരു ബംഗാളി ക്രിസ്ത്യൻ കുടുംബത്തിൽ സതീഷ്ചന്ദ്ര നന്ദിയുടെയും പ്രഫുല്ല നളിനിയുടെയും മകനായി ജനനം. പ്രതീഷ് നന്ദിയുടെ വിദ്യാഭ്യാസം അമ്മ നളിനി പഠിപ്പിച്ചിരുന്ന ലാ മാർട്ടിനിയർ കോളേജിലും പിന്നെ, കൊൽക്കത്തയിലെ പ്രസിഡൻസി കോളേജിലുമായിരുന്നു. നാഷണൽ സയൻസ് ടാലന്റ് സ്കോളർഷിപ്പോടെയായിരുന്നു പഠനം. ഇതിനിടെ ഒരു ഇലക്ട്രിക്കൽ സ്പെയർ പാർട്സ് കടയിൽ ഓഫീസ്ബോയ് ആയി ജോലി നോക്കി. രാത്രികാലങ്ങളിൽ കവിതയെഴുതി. എന്തിനു പറയുന്നു 17 വയസ്സ് തികയുമ്പോൾ കക്ഷിയുടെ ആദ്യ കവിതാ പുസ്തകം പ്രത്യക്ഷപ്പെട്ടു.

എഴുപതുകളിൽ 'നാന്ദി ഡയലോഗ്' എന്ന കവിതാ മാഗസിൻ എഡിറ്റ് ചെയ്യുകയും പ്രസിദ്ധീകരിക്കുകയും ചെയ്തു. സമകാലീന ഇന്ത്യൻ കവിതകൾക്കും ഇംഗ്ലീഷിലും വിവർത്തനത്തിലും ഇത് ഒരു പ്രധാന വേദിയായി. 1981 ജൂലൈയിൽ സാൻ ഫ്രാൻസിസ്കോയിൽ നടന്ന അഞ്ചാമത്തെ ലോക കവികളുടെ കവാടത്തിൽ വേൾഡ് അക്കാദമി ഓഫ് ആർട്സ് ആന്റ് കൾച്ചർ നന്ദിയെ കവി പുരസ്കാര ജേതാ

വായി നാമനിർദേശം ചെയ്തു. ആധുനിക ഇന്ത്യൻ സാഹിത്യത്തിലെ കൊള്ളാവുന്നൊരു കവിയായി നന്ദി മാറുകയായി.

മല്ലിക സാരാഭായിയുമായി അടുപ്പത്തിലായി. ആനന്ദ് ശങ്കറിന്റെ സംഗീതലോകം അനുഭവിച്ചറിഞ്ഞ നന്ദി വായിച്ച കവിതകളുടെ ഒരു ആൽബം തയ്യാറാക്കി. രവിശങ്കർ അടുത്ത ആൽബം ചെയ്യാൻ സമ്മതിച്ചു. ഉസ്താദ് അമീർ ഖാനും നന്ദിയുമായി ചേർന്ന് മൂന്നാമത്തേതിനെക്കുറിച്ച് ചിന്തിച്ചു. ഇക്കാലയളവിൽ ധാരാളം പുസ്തകങ്ങൾ വായിച്ചുകൂട്ടി. അക്കാലത്ത് കൊൽക്കത്തയിൽ കവിത ചെറുപ്പക്കാർക്കും ചെറുപ്പക്കാരികൾക്കും ഏറെ ഹരമായി മാറി. ഹ്രസ്വചിത്രങ്ങൾ നിർമ്മിച്ചു. ഇവയെല്ലാം, ഇവയിലൂടെയെല്ലാം നന്ദിയുടെ കവിതകൾ ജനപ്രിയമായെന്ന് കക്ഷിയങ്ങ് വിശ്വസിച്ചു തുടങ്ങിയതോടെ നല്ലൊരു കല്യാണം ഒത്തുവന്നു. വിരസത മാറ്റാൻ വിവാഹിതനുമായി.

ഇതിനിടെ കോളേജിൽ പഠിക്കുമ്പോൾ ആരംഭിച്ച നക്സൽബാരി പ്രസ്ഥാനം ശക്തി പ്രാപിച്ചുവരുന്ന കാഴ്ച നന്ദി കൺകുളുർക്കെ കണ്ടുനിന്നു. സുഹൃത്തുക്കളിൽ പലരും ഗ്രാമങ്ങളിലേക്ക് അപ്രത്യക്ഷമായി. മറ്റുള്ളവർ വിദേശത്തേക്ക് പോയി, ചുറ്റിനും ഉത്കണ്ഠാകുലരായ മാതാപിതാക്കൾ..! രാഷ്ട്രീയം എന്നെന്നേക്കുമായി മാറിക്കൊണ്ടിരിക്കുന്നതായി നന്ദി കണ്ടുപിടിച്ചു. ഇടതുപക്ഷ കവിതകൾ, നാടകം, സംഗീതം, സിനിമകൾ എന്നിവയിൽ വളർന്ന കൊൽക്കത്തയിലെ ചെറുപ്പക്കാർ പെട്ടെന്ന് ഇടതുപക്ഷത്തിനും ഒരു പുതിയ പ്രത്യയശാസ്ത്രത്തിന്റെ മാജിക് റിയലിസത്തിനും ഇടയിൽ ആശയങ്ങളെ കീറിമുറിച്ചുകൊണ്ടേയിരുന്നു. പുതിയ നായകന്മാർ ഉയർന്നുവന്നു. നന്ദിയുടെ കവിതകളുടെ ഗതിയും മാറിക്കൊണ്ടിരുന്നു.

തൊട്ടടുത്തുള്ള നാളുകളിൽ പൊട്ടിപ്പുറപ്പെട്ടതായ നക്സൽബാരിയുടെ സാംസ്കാരിക സ്വാധീനം നന്ദിക്കും കൂട്ടർക്കും നേരിടേണ്ടി വന്നില്ല. അടിച്ചമർത്തുന്ന പാകിസ്ഥാൻ സർക്കാരിനെ അവിടത്തെ വിദ്യാർത്ഥികൾ ചൂഷണം ചെയ്യുകയും പ്രതിഷേധത്തിന്റെ കവിതകൾ ഒരു പുതിയ ബംഗ്ലാദേശിലെ സ്വാതന്ത്ര്യത്തിനായി പോരാടുന്ന ജനങ്ങളുടെ ശബ്ദമായി മാറുകയും ചെയ്തു. രണ്ട് ബംഗാളുകളും മാറ്റത്തിന് അസ്വസ്ഥരായിരുന്നു. ലോകത്തിനു വേണ്ടിയുള്ള ആ പോരാട്ടത്തിന്റെ കവിതകൾ കുത്തിയിരുന്ന് നന്ദി വിവർത്തനം ചെയ്യാൻ തുടങ്ങി. അവ ഒരുമിച്ച് ചേർത്ത പുസ്തകങ്ങൾ ബംഗ്ലാദേശിനെ പിന്തുണയ്ക്കാൻ സഹായിച്ചുവെന്ന് നന്ദി ഇപ്പോഴും വിശ്വസിക്കുന്നു. പ്രസ്ഥാനത്തിന്റെ നേതാക്കൾ നന്ദിയുടെ ചങ്ങാതിമാരായിത്തീർന്നു.

ലോകത്തെ മാറ്റാനുള്ള വാക്കുകളുടെ അവിശ്വസനീയമായ ശക്തി നന്ദി തിരിച്ചറിയാൻ തുടങ്ങിയ സമയത്താണ് അടിയന്തരാവസ്ഥ നിലവിൽ വന്നത്. അതിനെ പ്രതിരോധിക്കാൻ ജയപ്രകാശ് നാരായണന്റെ പ്രസ്ഥാനം ബീഹാറിൽ നിന്ന് ആരംഭിച്ചു. ഒരു ദശകത്തിലെ മൂന്നാമത്തെ സുപ്രധാന രാഷ്ട്രീയ പ്രസ്ഥാനമായിരുന്നു അത്. നമ്മുടെ സ്വാതന്ത്ര്യങ്ങൾ എത്ര ദുർബലമാണെന്നും അവ എടുത്തുകളയുന്നത് എത്ര എളുപ്പമാണെന്നും അടിയന്തരാവസ്ഥ ഇന്ത്യയെ പഠിപ്പിച്ചു.

യൂറോപ്പും ഇതേ അനുഭവത്തിലൂടെയാണ് കടന്നുപോയത്. എന്നാൽ അവിടത്തെ വിദ്യാർത്ഥികൾ അവരുടെ സർക്കാരുകളുടെ വിയറ്റ്നാം നയത്തിനെ




അങ്ങിനെയിരിക്കെയാണ് എം.ജെ. അക്ബർ പത്രാധിപരായ സൺഡേ മാഗസിനിൽ പ്രതീഷ് നന്ദി എഴുതാൻ തുടങ്ങിയത്. ആ നാളുകളിലാണ് പത്രപ്രവർത്തനത്തിന്റെ മാസ്മരികത നന്ദിയുടെ തലയ്ക്ക് പിടിച്ചത്. '60 കളിലെ പത്രപ്രവർത്തനം ഇന്നത്തെ സോഷ്യൽ മീഡിയ പോലെയായിരുന്നു. ഒരാൾ എഴുതിയതിനോട് ആളുകൾ ഉടനടി പ്രതികരിച്ചു.

തിരെ ശക്തമായ പ്രതിഷേധം ഉയർത്തി. കോപാകുലനായ അലൻ ജിൻസ്ബെർഗ് എന്ന കവി അമേരിക്കയിലെ മുതലാളിത്തത്തിന്റെ വിനാശകരമായ ശക്തികൾക്കെതിരായി 'ഹൾ' എന്ന കവിതയിലൂടെയാണ് പ്രതിഷേധിച്ചത്. അമേരിക്കയോട് ആറ്റം ബോംബ് ഉപയോഗിച്ച് സ്വയം രക്ഷപ്പെടാൻ തന്റെ പ്രസിദ്ധമായ കവിതയിലൂടെ ജിൻസ്ബെർഗ് ആവശ്യപ്പെട്ടു. ജോൺ ലെന്നനും യോക്കോ ഓനോയും സംഗീതത്തിൽ നിന്ന് യുദ്ധവിരുദ്ധ പ്രവർത്തനത്തിലേക്ക് മാറി.

അങ്ങിനെയിരിക്കെയാണ് എം.ജെ. അക്ബർ പത്രാധിപരായ സൺഡേ മാഗസിനിൽ പ്രതീഷ് നന്ദി എഴുതാൻ തുടങ്ങിയത്. ആ നാളുകളിലാണ് പത്രപ്രവർത്തനത്തിന്റെ മാസ്മരികത നന്ദിയുടെ




കോളമിസ്റ്റുകളും അല്ലാത്തവരുമായ എഴുത്തുകാരുടെ കൃതികൾ പരിശോധിക്കുന്നതിന് പത്രാധിപന്മാർ വച്ചിരിക്കുന്ന മാനദണ്ഡങ്ങളിലൊന്ന് 'മുട്ട ചീഞ്ഞതാണോ എന്നറിയാൻ തിന്നു നോക്കേണ്ട, മണത്തുനോക്കിയാൽ മതിയാകും' എന്നാണ്. ഈ മാനദണ്ഡങ്ങൾ തന്നെ മതി വായനക്കാർക്കൊരു പത്രാധിപരെ അളക്കാനും.

തലയ്ക്ക് പിടിച്ചത്. '60 കളിലെ പത്രപ്രവർത്തനം ഇന്നത്തെ സോഷ്യൽ മീഡിയ പോലെയായിരുന്നു. ഒരാൾ എഴുതിയതിനോട് ആളുകൾ ഉടനടി പ്രതികരിച്ചു. അലസമായ കാലതാമസമില്ല. അന്നത്തെ ചെറപ്പക്കാർക്ക് അത് ഇഷ്ടമായി. ഒരു കവിത വായന പോലെയായിരുന്നു അത്. ഒരുവൻ പറയുന്നതിനോട് തൽക്ഷണം തന്നെ പ്രതികരണം കിട്ടിയിരിക്കും.

കുറച്ച്വർഷങ്ങൾക്ക്ശേഷം എം.ജെ.അക്ബർ ദി ടെലിഗ്രാഫ് എന്ന പത്രം സ്ഥാപിച്ചപ്പോൾ നന്ദി അദ്ദേഹവുമായി ചേർന്നു പ്രവർത്തിച്ചു. എന്തിനേറെ ടെലിഗ്രാഫിന്റെ ഒന്നാം പേജിൽ നന്ദി കാർട്ടൂൺ വരയ്ക്കുകവരെ ചെയ്തു. അതേ സമയം, ഖുശ്‌വന്ത് സിങ്ങിന്റെ പ്രേരണയെത്തുടർന്ന്, ദി ഇല്ലസ്ട്രേറ്റഡ് വീക്ക്ലി ഓഫ് ഇന്ത്യയുടെ കവിതാഎഡിറ്ററുമായി. അക്കാലത്തെ എല്ലാ പത്രപ്രവർത്തനങ്ങളുടെയും റഫറൻസ് പോയിന്റായിരുന്നു ഇല്ലസ്ട്രേറ്റഡ് വീക്ക്ലി. ഇന്ദിരാഗാന്ധിയോടുള്ള ഖുശ്വന്തിന്റെ മമത മൂലം നിരവധി വായനക്കാരെ നഷ്ടപ്പെട്ടു വെന്നാണ് നന്ദി പറയുന്നത്.

ഏതാനും മാസങ്ങൾക്കുശേഷം, ഒരു വിമാന യാത്രയിൽ, തൊട്ടടുത്ത സീറ്റിലിരുന്ന ഒരാളെ കക്ഷി പരിചയപ്പെടുന്നു. സുന്ദരനായ ആ മനുഷ്യൻ അശോക് ജെയിൻ ആയിരുന്നു. പിറ്റേന്ന് രാവിലെ പ്രഭാതഭക്ഷണത്തിനായി പ്രതീഷ് നന്ദിയെ അദ്ദേഹം വീട്ടിലേക്ക് വിളിച്ചു. അങ്ങിനെ ആ പ്രഭാത ഭക്ഷണത്തിൽ അശോക് ജെയിനെ വാചകമടിച്ച് സുഖിപ്പിച്ചാണ് 1982 ൽ ടൈംസ് ഓഫ് ഇന്ത്യയുടെ പബ്ലിഷിംഗ് ഡയറക്ടറാകുന്നത്. ഗ്രൂപ്പിന്റെ മാനേജിംഗ് എഡിറ്റർ, ദ ഇല്ലസ്ട്രേറ്റഡ് വീക്കിലി ഓഫ് ഇന്ത്യയുടെ എഡിറ്റർ എന്നിങ്ങനെ പലതുമായി പിന്നീട്.

ടൈംസിൽ കയറിക്കൂടിയപ്പോൾ കക്ഷിക്ക് ഒരു കാര്യം മനസ്സിലായി. ഒരു പത്രപ്രവർത്തകനാണെന്ന് താൻ ആദ്യമേ തെളിയിച്ചില്ലെങ്കിൽ ആരും തന്നെ ഗൗനിക്കാൻ പോകുന്നില്ലയെന്ന്..! അതിനാൽ ഏറ്റവും പ്രയാസമേറിയ ദൗത്യം ഏറ്റെടുക്കാൻ പ്രതീഷ് നന്ദി തീരുമാനിച്ചു. അപ്പോഴേക്കും അടച്ചുപൂട്ടിയ ഇല്ലസ്ട്രേറ്റഡ് വീക്കിലി പുനരുജ്ജീവിപ്പിക്കുക. ഒരുകാലത്ത് ഗ്രൂപ്പിന്റെ പ്രധാന പ്രസിദ്ധീകരണമായിരുന്നുവല്ലോ അത്. ഖുശ്വന്ത് സിങ്ങിനുശഷം, ശരിക്കും ബോറടിപ്പിക്കുന്ന രണ്ട് എഡിറ്റർമാർ അതിനെ വിജയകരമായി നിശ്ചലമാക്കി. ടൈംസ് ഓഫ് ഇന്ത്യയിലെ ഗിരിലാൽ ജെയിൻ, ഇന്ദിരാഗാന്ധിയുടെ അനൗദ്യോഗിക ഉപദേഷ്ടാവായിരുന്നു എന്ന വസ്തുത മനസ്സിലാക്കിയ നന്ദി അധികാരത്തിന്റെ ശീതളച്ഛായയിൽ അമരാൻ വെമ്പി. ഖുശ്വന്ത് സിങ്ങിന്റെ പാത പിന്തുടരാതെ നന്ദി സ്വയം പുതിയ വഴികൾ സ്വീകരിച്ചു. സത്യത്തിൽ പ്രതീഷ് നന്ദിക്ക് ഇങ്ങനെയൊരവസരം ലഭിക്കുമെന്ന് അശോക് ജെയിനും സമീറും ഒഴികെ, ആരും കരുതിയില്ല.

ഇല്ലസ്ട്രേറ്റഡ് വീക്കിലി തിരികെ കൊണ്ടുവരാൻ നന്ദിയും കൂട്ടരും കിണഞ്ഞു ശ്രമിച്ചു. എന്നാൽ അത് ഒരു പുതിയ അവതാരത്തിലായിരുന്നു. ഒരുകാലത്ത് അതിൽ ആധിപത്യം പുലർത്തിയിരുന്ന എല്ലാം (ക്രോസ് വേഡ്, കോമിക്സ്, ജ്യോതിഷം, ഫിക്ഷൻ, ഫലിതം നിറഞ്ഞ പേജ്, കുട്ടികളുടെ വിഭാഗം, ഖുശ്വന്ത് സിങ്ങിന്റെ ബ്രാൻഡായ, നന്ദിയുടെ ഭാഷയിൽ പറഞ്ഞാൽ ബംസ് ആൻഡ് ടിറ്റ്സ് ജേണലിസം, അതുപോലെതന്നെ നന്ദി എഡിറ്റുചെയ്ത കവിതാ പേജ്) എന്നിങ്ങനെ എല്ലാം വെട്ടിമാറ്റി ആഴ്ചപ്പതിപ്പ് മൂർച്ചയുള്ളതാക്കി എന്നാണ് അവകാശവാദം. അന്വേഷണാത്മക കഥകളുള്ള ഹാർഡ്-നോസ്ഡ് പൊളിറ്റിക്കൽ മാഗസിൻ, പരിസ്ഥിതി, സംസ്കാരം തുടങ്ങിയ വിഷയങ്ങളിൽ ഗുരുതരമായ ലഘുലേഖകൾ, കല, സംഗീതം, സാഹിത്യം, സിനിമകൾ എന്നിവയെക്കുറിച്ചുള്ള പ്രത്യേക കഥകൾ. മുൻനിര എഴുത്തുകാർ അതിന്റെ പേജുകളിൽ വീണ്ടും പ്രത്യക്ഷപ്പെട്ടു. ഇന്ത്യയിലെ മികച്ച കലാകാരന്മാരെ അണിനിരത്തി പോർട്രേറ്റുകളും പെയിന്റിങ്ങുകളും വരപ്പിച്ചു. മൂന്നാഴ്ചയ്ക്കുള്ളിൽ, ശക്തമായ, ആവേശകരമായ, ചിന്തോദ്ദീപകമായ ഒരു സചിത്ര വാരിക പുറത്തിറക്കിയെന്നാണ് പ്രതീഷ് നന്ദിയുടെ വീൺവാക്ക്. ദോഷം പറയരുതല്ലോ, അസാധാരണവും കളർഫുള്ളായതുമായ കവർ സ്റ്റോറികൾ പ്രത്യക്ഷപ്പെട്ടു എന്നത് നേരാണ്.

കോളമിസ്റ്റുകളും അല്ലാത്തവരുമായ എഴുത്തുകാരുടെ കൃതികൾ പരിശോധിക്കുന്നതിന് പത്രാധിപ



ആർട്ടിസ്റ്റ് മൊയ്നുദ്ദീൻ

ന്മാർ വച്ചിരിക്കുന്ന മാനദണ്ഡങ്ങളിലൊന്ന് 'മുട്ട ചീഞ്ഞതാണോ എന്നറിയാൻ തിന്നുനോക്കേണ്ട, മണത്തുനോക്കിയാൽ മതിയാകും' എന്നാണ്. ഈ മാനദണ്ഡങ്ങൾ തന്നെ മതി വായനക്കാർക്കൊരു പത്രാധിപരെ അളക്കാനും. അരുൺ ഷൂറി ഗാന്ധിജിയെപ്പറ്റി എഴുതിയ ഒരു നീണ്ട ലേഖനം ഒരിക്കൽ നന്ദിയുടെ ഇല്ലസ്ട്രേറ്റഡ് വീക്കിലിയിൽ അച്ചടിച്ചു. അത് ഇല്ലസ്ട്രേറ്റ് ചെയ്യാൻ ഒരു നല്ല ഫോട്ടോ വേണം. ആ ഫോട്ടോ ഏതായിരുന്നുവെന്നോ? ഗാന്ധി സിനിമയിൽ നിന്നൊരു രംഗം. ഗാന്ധിയുടെ കളർ ഫോട്ടോ ഇല്ലെങ്കിലെന്ത് ഗാന്ധിവേഷമിട്ട ബെൻ കിംഗ്സിലിയുടെ ഫോട്ടോ വേണ്ടുവോളമുണ്ടല്ലോ? അതുപോരെ? ലേഖനത്തിന്റേയോ, ഗാന്ധിയുടേയോ സ്പിരിറ്റുമായി ഒരുവിധത്തിലും ഒത്തുചേരാത്ത ഒരു തീരുമാനം. തന്റെ തൊഴിലിനെ ബഹുമാനിക്കുന്ന ഒരു പത്രാധിപരും ഇതുപോലെ ചെയ്യില്ല. ഇതിനേക്കാൾ വിചിത്ര





ESTABLISHED IN 1880

THE ILLUSTRATED WEEKLY OF INDIA

JUNE 3-9, 1984



ON OTHER PAGES



ഒരു നല്ല പത്രാധിപരും പത്രാധിപരാവാൻ കെല്പില്ലാത്തവരും തമ്മിലുള്ള വ്യത്യാസം കണ്ടുപിടിക്കാൻ ഒരെളുപ്പമാർഗമുണ്ട്. പ്രശസ്തരുടെ പിന്നാലെയുള്ള പോക്ക്. പത്രാധിപർ കഴിവില്ലാത്തവനായാൽ അയാൾ അച്ചടിക്കുക, പേരെടുത്ത എഴുത്തുകാരുടെ മോശപ്പെട്ട കൃതികളായിരിക്കും. മറിച്ചാണെങ്കിൽ കൃതികളുടെ മേൻമയ്ക്കായിരിക്കും മുൻതൂക്കം.

മായ രീതിയിൽ സ്വന്തം വളർച്ചക്കുതകുന്ന തരത്തിൽ മറ്റൊരു കവർ സ്റ്റോറി ഇല്ലസ്ട്രേറ്റഡ് വീക്കിലിയിൽ ഒരിക്കൽ വന്നു. ഇന്ത്യയിലെ ഏറ്റവും പ്രസക്തരായ 50 പേരെ വാരിക തെരഞ്ഞെടുത്തു. ആ ലിസ്റ്റിൽ പകുതി പി.ആർ.ഒ – കം പബ്ലിഷർ – കം പത്രാധിപർക്ക് വേണ്ടപ്പെട്ടവരും ബാക്കി പകുതി അദ്ദേഹത്തിന് ഭാവിയിൽ ആവശ്യം വരുന്നവരുമായിരുന്നു. ലിസ്റ്റിന്റെ പത്തു ശതമാനമെങ്കിലും ടൈംസ് ഗ്രൂപ്പുമായി ബന്ധപ്പെട്ടവർ – എഴുത്തുകാർ, ടൈംസിന്റെ കാർട്ടൂണിസ്റ്റ് തുടങ്ങി കമ്പനിക്കു ചുറ്റും കളിക്കുന്നവർ.

ഒരു നല്ല പത്രാധിപരും പത്രാധിപരാവാൻ കെല്പില്ലാത്തവരും തമ്മിലുള്ള വ്യത്യാസം കണ്ടുപിടിക്കാൻ ഒരെളുപ്പമാർഗമുണ്ട്. പ്രശസ്തരുടെ പിന്നാലെയുള്ള പോക്ക്. പത്രാധിപർ കഴിവില്ലാത്തവനായാൽ അയാൾ അച്ചടിക്കുക, പേരെടുത്ത






വാരികയ്ക്കൊരു ബ്രേക്ക് കിട്ടിയത് ഖുശ്‌വന്ത് സിങ്ങ് പത്രാധിപരായി വന്നതോടെയാണ്. എന്നാൽ പ്രതീഷ് നന്ദി ഏറ്റെടുത്ത ഉടൻ തന്നെ ആകെ മാറ്റി മറിച്ചു. അതിന്റെ ഭൂതകാലവുമായി ഒരു സാമ്യവുമില്ലാതാക്കി. ലോഗോ മാറി, ടൈപ്പോഗ്രാഫി, വിഷ്വൽ ഭാഷ എന്നുവേണ്ട എല്ലാം അടിമുടി മാറ്റിമറിച്ചു.

എഴുത്തുകാരുടെ മോശപ്പെട്ട കൃതികളായിരിക്കും. മറിച്ചാണെങ്കിൽ കൃതികളുടെ മേൻമയ്ക്കായിരിക്കും മുൻതൂക്കം.

ടൈംസ് ഗ്രൂപ്പിന്റെ ഉടമസ്ഥരായ ജെയിൻ ഗ്രൂപ്പിലെ പ്രധാനപ്പെട്ട ഒരംഗവുമായുള്ള അടുത്ത ബന്ധം കൊണ്ട് പത്രാധിപർ മാത്രമായിട്ടല്ല പ്രതീഷ് നന്ദിയുടെ നിയമനം തന്നെ. ടൈംസ് ഗ്രൂപ്പിന്റെ പത്രങ്ങളൊഴിച്ചുള്ള എല്ലാ പ്രസിദ്ധീകരണങ്ങളുടേയും എഡിറ്റോറിയൽ ഡയറക്ടറായിട്ടായിരുന്നു അദ്ദേഹം നിയമനം നേടിയത്. വാരികയുടെ എഡിറ്റർ പ്രതീഷ് നന്ദി എന്ന് മാസ്റ്റ് ഹെഡ്ഡിൽ അച്ചടിച്ചു തുടങ്ങുന്ന പേരുകൾ അവസാനിക്കുന്നത് പബ്ലീഷർ പ്രതീഷ് നന്ദി എന്നാണ്. ചുരുക്കിപ്പറഞ്ഞാൽ ഒരു വലിയ കമ്പനിയുടെ ഹൗസ് മാഗസിനായി പ്രസിദ്ധീകരണത്തെ മാറ്റുകയായിരുന്നു പ്രതീഷ് നന്ദി ചെയ്തത്.

സി. ആർ മാണ്ഡിയുടെ പത്രാധിപത്യത്തിൽ തുടങ്ങിയ വാരികയിൽ എ. എസ്. രാമൻ പത്രാധിപരായപ്പോൾ രാമനെഴുതാനുള്ളത് എഴുതിക്കഴിഞ്ഞാൽ പിന്നെ പരസ്യങ്ങൾ അച്ചടിക്കാനെ ബാക്കി സ്ഥലം ഉണ്ടായിരുന്നുള്ളു എന്നാണ് ചരിത്രം. പത്രാധിപർ ഇങ്ങനെ ബുദ്ധിമുട്ടാൻ തുടങ്ങിയാൽ പത്രത്തിന്റെ പ്രചാരം കുറയുക സ്വഭാവികം മാത്രമാണല്ലോ.

വാരികയ്ക്കൊരു ബ്രേക്ക് കിട്ടിയത് ഖുശ്‌വന്ത് സിങ്ങ് പത്രാധിപരായി വന്നതോടെയാണ്. എന്നാൽ പ്രതീഷ് നന്ദി ഏറ്റെടുത്ത ഉടൻ തന്നെ ആകെ മാറ്റി മറിച്ചു. അതിന്റെ ഭൂതകാലവുമായി ഒരു സാമ്യവുമില്ലാതാക്കി. ലോഗോമാറി, ടൈപ്പോഗ്രാഫി, വിഷൽ ഭാഷ എന്നു വേണ്ട എല്ലാം അടിമുടി മാറ്റിമറിച്ചു. ആകെക്കൂടിയുള്ള ആശ്വാസം പ്രതിഭാധനനായ ആർട്ടിസ്റ്റ് മൊയ്നുദ്ദീന്റെ വ്യത്യസ്തമായ രൂപകല്പന മാത്രമായിരുന്നു. ഒരു വലിയ ടീം അണിയറയിലുണ്ടായിരുന്നു. അത് ആവശ്യത്തിലധികം ആയിരുന്നു വെന്ന് നന്ദിതന്നെ പറയുമായിരുന്നു.

ഇതിനിടെ ദി ഇലസ്ട്രേറ്റഡ് വീക്കിലി ഓഫ് ഇന്ത്യ അടിമുടി പരിഷ്ക്കരിക്കുന്നു എന്നറിയിച്ചുകൊണ്ടുള്ളൊരു പരസ്യം ടൈംസ് ഓഫ് ഇന്ത്യയിലും മറ്റു ദേശീയപ്രസിദ്ധീകരണങ്ങളിലും വന്നു. ഏഴുകോളം നീളവും 25 സെന്റിമീറ്റർ വീതിയുമുള്ള പരസ്യത്തിൽ പ്രതീഷ് നന്ദിയുടെ പഴയ സുന്ദരമായ രൂപവും പരസ്യത്തിനുവേണ്ടി തലമുണ്ഡനം ചെയ്ത ഒരിളിഭ്യ ചിരിയുമായിരിക്കുന്ന പുതിയ രൂപവും കാണാം. നരകയറിയ ഫ്രഞ്ച് രീതിയിൽ കത്രിച്ച താടിയും. എന്തുമലക്കം മറിച്ചിലും നടത്തി ഇലസ്ട്രേറ്റഡ് വീക്കിലിയിൽ കൂടുതൽ സ്പേസ് ഉണ്ടാക്കുമെന്നാണ് പരസ്യത്തിൽ സൂചിപ്പിച്ചിരുന്നത്.

ചിത്രകാരനും രാഷ്ട്രീയക്കാരനുമായ പ്രതീഷ് നന്ദി എന്ന കവി 26-ാം വയസ്സിൽ പദ്മശ്രീ അവാർഡ് നേടിയെടുത്തിരുന്നു. 1993-വരെ വാരികയെ ഉന്തിയുരുട്ടികൊണ്ടുപോയി അദ്ദേഹം. ദി ഇല്ലസ്ട്രേറ്റഡ് വീക്ക്‌ലിയിൽ എഡിറ്ററുടെ കസേരയിൽ നിന്ന് ഒഴിവായതു മുതൽ ടിവി ഷോകളും സിനിമകളും നിർമ്മിച്ചു. ഇടയ്ക്ക് അംബാനിയുടെ സൺഡേ ഒബ്സർവറിലും ബിസിനസ്സ് ഒബ്സർവറിലും ഒന്നു പയറ്റിനോക്കിയിരുന്നു.

കോളമിസ്റ്റാണ്. അദ്ദേഹത്തിന്റെ പതിവ് കോളം ''മുംബൈ മിറർ'', ടൈംസ് ഓൺലൈനിലെ അദ്ദേഹത്തിന്റെ ബ്ലോഗ് എന്നിവയിൽ പ്രത്യക്ഷപ്പെടുന്നു.

1998 ജൂലൈയിൽ ശിവസേനയുടെ അനുഗ്രഹാശിസുകളോടെരാജ്യസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടു. ആറുവർഷം പാർലമെന്റ് അംഗമായിരുന്ന അദ്ദേഹം 50 വർഷത്തെ സ്വാതന്ത്ര്യം ആഘോഷിക്കുന്നതിനുള്ള ദേശീയ സമിതി, പാർലമെന്ററി ഉൾപ്പെടെ നിരവധി കമ്മിറ്റികളിലും കയറിക്കൂടിയിരുന്നു.

●



**ജോഷി ജോർജ്**

joshygeorgecartoonist@gmail.com

പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

# പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്കും അവസരം




**അഭിപ്രായങ്ങൾ എഴുതിയോ ഓഡിയോ ക്ലിപ്പായോ അയച്ചു തരാവുന്നതാണ്**

പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്ക് അവസരങ്ങൾ നൽകുന്നു.

നിങ്ങൾക്ക് ഇഷ്ടപ്പെട്ടതോ ഇഷ്ടപ്പെടാത്തതോ ആയ പരസ്യങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായങ്ങൾ ആഡ്കോമിലൂടെ പ്രകാശിപ്പിക്കാം.

നല്ല പരസ്യങ്ങൾ ചെയ്തവർക്ക് അതൊരു പ്രോൽസാഹനവും അല്ലാത്തവർക്ക് തിരുത്തുവാനും കൂടുതൽ മെച്ചപ്പെടുവാനുമുള്ള വെല്ലുവിളിയുമാകട്ടെ.

ഇഷ്ടപ്പെട്ടത് അല്ലെങ്കിൽ ഇഷ്ടപ്പെടാത്തത് എന്തുകൊണ്ടാണന്നു പറയുവാൻ കഴിയുമെങ്കിൽ നല്ലത്. നിങ്ങൾക്ക് ശ്രദ്ധേയമായി തോന്നിയ പരസ്യങ്ങളുടെ ഒരു ഫോട്ടോയോ യുട്യൂബ് ലിങ്കോ എടുത്ത് വാട്സ്ആപ്പിലോ ഇമെയിലിലോ അയച്ചു തരിക.

**'ആഡ്കോം അവാർഡ്'** ന്
പരസ്യങ്ങൾ തെരഞ്ഞെടുക്കപ്പെടുമ്പോൾ
ഈ അഭിപ്രായങ്ങളും പരിഗണിക്കുന്നതാണ്.

Email: effectiveadcom@gmail.com

Whatsapp: 98460 57461

ഇഫെക്ടീവ് ആഡ്കോം **EFFECTIVE ADCOM**

മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Admn. office: Effective Publications, Mughal Palace Building, Collectorate P.O. Kottayam - 686 002, Kerala, India



**Model Code: 236/2021**

**Name** : **Dia A Soni**

**Height** : 172 cm

**Interest** : Films, Ads, Modelling

**Job Track** : Miss India Australia Int 2015 & Miss Asia World 2016, Many Print & TV Commercials & written and developed a web-series for a leading OTT platform.



**Model Code**:237/2021

**Name:** **Annanya Dey**

**Height:** 5.5

**Interest**: Films, Ads, Modelling, Classical Dance

**Job Track**: 2 Bengali Movies, 1 Tamil Movie, Tele Serials, Music Albums, Many Print & TV Commercials etc.



**Model Code**:238/2021

**Name**: **Nandini Kureel**

**Height**: 5.8

**Vital**: : 36-28-40

**Interest**: Film/web series/Advertising/
Print shoot/video/Music video/
theater etc

Model code: 241/2021

ame : **Prakriti Patel**

Height : 5.6

Vital : 32-26-37

Interest : Acting & Modeling, Ramps

Job Track : Many Print Ads & TV Commercials



Model Code: 242 /2021

Name : **Pretty Aggarwwal**

Height : 165 C.M

Vital : 33-24-34

Job Track : Did docudrama for film festival, Feature films, Short films, TV commercials, Music videos etc.



| Model code | : | 243/2021 |
|---|---|---|
| Name | : | **Priyanka Shivhave** |
| Height | : | 5.8 |
| Vital | : | 34-26-36 |
| Interest | : | Acting & Modeling |
| Job Track | : | Acting Short film |



Model code : 244/2021

Name : **Priyanshi Singh**

Height : 6.3

Interest : Modeling and acting adfilms, feature films etc.

| Model code : | | 245/2021 |
|---|---|---|
| Name | : | **Samaira Sandhu** |
| Height | : | 5.8 |
| Interest | : | Acting & Modeling |
| Job Track | : | Model, former beauty Queen of Chandigarh, Writer & Social worker |

## CONCEPT SHOOT

Concept:

**Valentines Day**

Costume :
**Smruthy Simon**

Costume Assistant :
**Sherin Prinson**

Retouch :
**Jithin Pulikkottil**

Photography :
**Sajeesh Aluparambil**

Stylist :
**Vilash ishtam**

Models :
**Shibu Balan, Dhanesh, Aiswarya, Athira Anilkumar**




# Hello fashion 2021

**Beauty pageant**

# Miss/Mr

Sunday
**07**
MARCH



**KERALA SANGEETHA NATAKA AKADEMI**
**THRISSUR**




























**For Registration : 9495581947,85472 61947**





# ചെറിയ വേദിയിൽ ഫലപ്രദമായി സംസാരിക്കാം

ചെറിയ വേദികളിൽ പ്രസംഗത്തിനിടയ്ക്ക് ഇടപെടലുകൾ ഉണ്ടാവുന്നത് തികച്ചും സ്വാഭാവികമാണ്. പ്രസംഗത്തെ കൂടുതൽ ജീവസ്സുറ്റതാക്കുന്നതിൽ സദസ്സിന്റെ ഭാഗത്ത് നിന്നുള്ള ഇടപെടലുകൾ നിർണ്ണായകമാണ്.

ഒരാളുടെ ജീവിതത്തിൽ പ്രസംഗിക്കുവാനുള്ള അവസരങ്ങളിൽ ഭൂരിപക്ഷവും അമ്പതുപേരിൽ താഴെയുള്ള ചെറിയ സദസ്സിന് മുൻപിലാകുവാൻ ആണ് സാധ്യത. ചെറിയ സദസ്സിന് മുൻപിലുള്ള സംഭാഷണങ്ങളെ ലാഘവബുദ്ധിയോടെ സമീപിക്കുവാനുള്ള പ്രവണത പൊതുവേ കാണപ്പെടാറുണ്ട്. എന്നാൽ വലിയ സദസ്സിന് മുൻപിലുള്ള പ്രസംഗത്തെപ്പോലെയോ അതിലധികമോ പ്രാധാന്യമർഹിക്കുന്ന ഒന്നാണ് ചെറിയ സദസ്സിന് മുൻപിലുള്ള പ്രസംഗം.

ചെറിയ വേദിയിലെ സംഭാഷണത്തിൽ ഏറ്റവും പ്രാധാന്യമർഹിക്കുന്ന കാര്യമാണ് ഇരിപ്പിടങ്ങളുടെ ക്രമീകരണം എന്നുള്ളത്. നമ്മൾ തന്നെ മുഖ്യ സംഘാടകനാകുന്ന വേദിയിൽ സദസ്സിലേക്ക് കടന്നു വരുന്നവരെ വ്യക്തമായി കാണുന്ന രീതിയിൽ ഇരിപ്പിടം ക്രമീകരിക്കുവാൻ നമുക്ക് സാധിക്കും. എന്നാൽ മറ്റുള്ളവർ സംഘാടകരായ വേദിയിൽ ഈ ഒരു സാധ്യത നമുക്ക് മുൻപിലില്ല. എങ്കിലും സദസ്സുമായി പരമാവധി നേത്രസമ്പർക്കം പുലർത്താൻ കഴിയുന്ന സ്ഥലം തിരഞ്ഞെടുക്കുന്നതാവും ഉചിതം.

ഒരു ചെറിയ വേദിയിൽ സംസാരിക്കുമ്പോൾ നാം ചില കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതായുണ്ട് സദസ്സിലുള്ളവരെ സൗമ്യമായി ചെറു പുഞ്ചിരിയുടെ അകമ്പടിയോടെ സമീപിക്കുക എന്നതാണ് അതിൽ ഒന്നാമതായിട്ടുള്ളത്. രണ്ടാമതായി നാം ഊന്നൽ കൊടുക്കേണ്ടത് പ്രോത്സാഹനത്തിലാണ്. പ്രോത്സാഹനം ഇഷ്ടപ്പെടാത്തവരോ ആഗ്രഹിക്കാത്തവരോ ആരും തന്നെയില്ല. സദസ്സിനോട് പ്രോത്സാഹനം ചൊരിയുന്ന പ്രാസംഗികൻ എളുപ്പത്തിൽ ഏവരുടെയും മനം കവരുന്നു. സമയത്ത് എത്തിയതിനോ, സദസ്സിന്റെ പുഞ്ചിരിക്കോ, കൂട്ടായ്മയ്ക്കോ ഒക്കെ നമുക്ക് പ്രോത്സാഹന വചനങ്ങൾ ചൊരിയാവുന്നതാണ്. ചെറിയ വേദികളിൽ പ്രസംഗത്തിനിടയ്ക്ക് ഇടപെടലുകൾ ഉണ്ടാവുന്നത് തികച്ചും സ്വാഭാവികമാണ്. പ്രസംഗത്തെ കൂടുതൽ ജീവസ്സുറ്റതാക്കുന്നതിൽ സദസ്സിന്റെ ഭാഗത്ത് നിന്നുള്ള ഇടപെടലുകൾ നിർണ്ണായകമാണ് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. അത്തരം സന്ദർഭങ്ങളിൽ ക്രിയാത്മകമായി ഇടപെടുക എന്നുള്ളതാണ് പ്രാസംഗികന്റെ ദൗത്യം.

ചെറിയ വേദിയിൽ സംസാരിക്കുമ്പോൾ വിമർശനങ്ങൾ പരമാവധി ഒഴിവാക്കുന്നതാണ് ഉചിതം. സംഘാടകരിലും ശ്രോതാക്കളിലും നെഗറ്റീവ് ചിന്ത ഉണർത്താൻ മാത്രമേ ഇത് ഉപകരിക്കൂ.

എങ്ങനെ അവസാനിപ്പിക്കണം എന്നത് മുൻപിൽ കണ്ടുകൊണ്ട് വേണം ഏതൊരു പ്രസംഗവും പ്രത്യേകിച്ച് ചെറിയ വേദിയിലെ പ്രസംഗങ്ങൾ ആരംഭിക്കേണ്ടത്. ചെറിയ വേദിയിൽ ഇടപെടലുകൾക്ക് കൂടുതൽ സാധ്യതയുള്ളതായി ഞാൻ മുൻപ് സൂചിപ്പിച്ചിരുന്നല്ലോ. അതുകൊണ്ട് തന്നെ ഒരു അഭിഭാഷകനെപ്പോലെ വേണം പ്രാസംഗികൻ പ്രസംഗത്തിനായി തയ്യാറെടുക്കേണ്ടത്. നന്നോട് ചോദിക്കുവാൻ സാധ്യതയുള്ള എല്ലാ ചോദ്യങ്ങൾക്കുമായി മുന്നൊരുക്കം നടത്തിവേണം പ്രാസംഗികൻ വേദിയിൽ പ്രത്യക്ഷപ്പെടാൻ. ●



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com




# OTT
# സിനിമയുടെ പുതിയ ചങ്ങാതി

ഭാഗം – 2

**OTTയുടെ ഗുണം കുടുംബ സദസ്സുകൾക്ക് വീട്ടിലിരുന്ന് സിനിമാ കാണാമെന്നുള്ളതാണ്. പണവും സമയവും ലാഭം. ഇത്തരം സിനിമകളിൽ സ്റ്റാറുകൾക്കല്ല മുൻഗണന. സർഗ്ഗശേഷിയാണ് അവർ കണ്ടെത്തുന്നത്. കലാമൂല്യമുള്ള ചെറിയ ബജറ്റ് പടങ്ങൾ നിർമ്മിക്കാനും വിൽക്കാനും കഴിയും.**

---

ഇന്ത്യയിലെ ആദ്യത്തെ OTT പ്ലാറ്റ്ഫോം 2008ലാണ് ആരംഭിച്ചത്. BigFix റിലയൻസ് എന്റർടൈൻമെന്റായിരുന്നു സ്ഥാപകർ. 2010ൽ ഇന്ത്യൻ പ്രീമിയർ ലീഗ് മത്സരങ്ങൾ സ്ട്രീം ചെയ്തുകൊണ്ടാണ് Digi vive യുടെ മൊബൈൽ ആപ്പ് nexGTv രംഗത്തെത്തി. ടി.വിയിലും സ്മാർട്ട് ഫോണിലും അത് ലഭ്യമായിരുന്നു.

സ്റ്റാർ ഇന്ത്യയുടെ ഉടമസ്ഥതയിലുള്ള ഡിസ്നി + ഹോട്ട്സ്റ്റാർ ആണ് ഇന്ത്യയിലെ ഏറ്റവും വരിക്കാറുള്ള OTT പ്ലാറ്റ്ഫോം. 300 മില്യൻ വരിക്കാരും 350 മില്യൻ ഡൗൺലോഡുകളുമുണ്ടെന്നാണ് 2020 ജൂലൈയിലെ കണക്കുകൾ പറയുന്നത്.

## നെറ്റ്ഫ്ലിക്സ്

2016 ജനുവരിയിലാണ് നെറ്റ്ഫ്ളിക്സ് ഇന്ത്യയിൽ വരുന്നത്. 2017 സാമ്പത്തിക വർഷത്തിൽ നെറ്റ് ഫ്ളിക്സ് 2020,000 ഡോളർ നേട്ടമുണ്ടാക്കി. 2018ൽ മുംബെയിലെ ബാന്ദ്ര – കുർള കോപ്ലക്സിൽ (BKC) ഒരുലക്ഷത്തിഅമ്പതിനായിരം സ്ക്വയർഫീറ്റ് സ്ഥലം ഇന്ത്യയിലെ ഹെഡ് ഓഫീസിനായി വിലയ്ക്കുവാങ്ങി.

## നെറ്റ്ഫ്ലിക്സിൽ കഥയെഴുതാം

OTT പ്ലാറ്റ് ഫോമിൽ കഥകൾ സമർപ്പിക്കാനും സിനിമയോ സീരിയലുകളോ വിൽക്കാനും എല്ലാ കാലാകാരന്മാർക്കും താൽപര്യമുണ്ട്. നെറ്റ്ഫ്ളിക്സ് ഒഴിച്ച് എല്ലാ പ്ലാറ്റ്ഫോമുകളിലും അവരുമായി നേരിട്ട് ബന്ധപ്പെട്ട് കാര്യങ്ങൾ സംസാരിച്ച് തീരുമാനമെടുക്കാനാകും. എന്നാൽ നെറ്റ്ഫ്ളിക്സിന്റെ സ്ഥിതി മറിച്ചാണ്. ലോകം മുഴുവൻ പടർന്നു കിടക്കുന്ന എല്ലാ രാജ്യങ്ങളിലെയും പ്രോഗ്രാമുകൾ വരുന്ന വലിയ പ്ലാറ്റ്ഫോമായതിനാൽ അവർക്ക് നേരിട്ട് ക്ലയന്റുമായി സംസാരിക്കാൻ സാധിച്ചെന്നു വരില്ല. അതിനാൽ നെറ്റ്ഫ്ളിക്സ് അതതു രാജ്യങ്ങളിൽ ലിറ്ററി ഏജന്റമാരെ ഏർപ്പെടുത്തിയിരിക്കുകയാണ്. അവർ ഫിലിം ഫെസ്റ്റിവലുകളിലും മറ്റും അന്വേഷണം നടത്തി പുതിയ ആശയങ്ങളും സവിശേഷമായി നിർമ്മിച്ച കലാരൂപങ്ങളും കണ്ടുപിടിക്കുന്നു.

ഇത്തരം സിനിമകളിൽ സ്റ്റാറുകൾക്കല്ല മുൻഗണന. സർഗ്ഗശേഷിയാണ് അവർ കണ്ടെത്തുന്നത്. നിങ്ങളുടെ ഒരു സർഗ്ഗസൃഷ്ടി നെറ്റിഫ്ളിക്സിനു കൊടുക്കണമെന്ന് വിചാരിക്കുക. നിങ്ങളുടെ സ്ക്രിപ്റ്റ് നെറ്റ്ഫ്ളിക്സുമായി മുൻപ് പരിചയമുള്ള ഒരു പ്രൊഡ്യൂസറുമായോ, അവരുടെ എന്റർടൈൻമെന്റ് എക്സിക്യൂട്ടീവുമായോ, ലിറ്ററി ഏജന്റുമായോ ബന്ധപ്പെട്ടുവേണം മുന്നോട്ടു പോകാൻ. ഈ വിവരങ്ങൾ നെറ്റ്ഫ്ളിക്സിന്റെ സൈറ്റിൽ വ്യക്തമാക്കിയിട്ടുണ്ട്. ലിറ്ററി ഏജന്റിന്റെ ഫോൺ നമ്പർ ഗൂഗിൾ വഴി ലഭിക്കുന്നതാണ്. ഇല്ലെങ്കിൽ ആമസോൺ പ്രൈമിന്റെ IMDbPro യിൽ ഉണ്ടാകുന്നതാണ്.




സിനിമ പ്രവർത്തകരുടെയും സിനിമകളുടെയും വലിയ ഡേറ്റ ബേസാണ് ആമസോൺ പ്രൈം.

നിങ്ങളുടെ സ്ക്രിപ്റ്റ് അപ്രൂവ് ചെയതു കഴിഞ്ഞാൽ റെഡ് എപ്പിക്സ്, ആരി അലക്സ പോലുള്ള ക്യാമറകളാണ് അവർ അംഗീകരിക്കുന്നത്. ഏറ്റവും ആധുനികമായ സൗണ്ട് ട്രാക്കാണ് ഉപയോഗിക്കുന്നത്. സിനിമയുടെ ബജറ്റിനേക്കാൾ അവർ ശ്രദ്ധിക്കുന്നത് ഉള്ളടക്കത്തെയാണ്. കോടികൾ മുടക്കി ഇത്തരം സിനിമകളോ സീസണുകളായുള്ള സീരിയലുകളോ നിർമ്മിക്കുമ്പോൾ നെറ്റ്ഫ്ളിക്സിനു നേരിട്ടു പണം ലഭിച്ചില്ലെന്നു വരാം. എന്നാൽ പ്രേക്ഷകർ കൂടുകയും വരിക്കാരുടെ എണ്ണം വർദ്ധിക്കുകയും ചെയ്യുമ്പോൾ അവർക്കു പണം ലഭിക്കും.

നെറ്റ്ഫിളിക്സ് അൽഗോരിതം അനുസരിച്ച് നിങ്ങൾ കാണാനിഷ്ടപ്പെടുന്ന സിനിമകൾ വളരെ വിദഗ്ധമായി സെലക്റ്റു ചെയ്യുന്നു. ആമസോൺ വെബ് സർവീസിന്റെ (AWS) ആമസോൺ പ്രൈം ആണ് ഈ രംഗത്ത് നെറ്റ്ഫിളിക്സിന്റെ പ്രധാന എതിരാളികൾ. AWS ന്റെ ഒരു ഗുണഭോക്താവുകൂടിയാണ് നെറ്റ്ഫിളിക്സ്. നെറ്റ്ഫ്ളിക്സ് അവരുടെ നെറ്റ്വർക്ക് വികിരണങ്ങൾക്കായി ആമസോണിനെ കൂടി ഉപയോഗിക്കുന്നുണ്ട്. സെർവറുകൾ മെയിന്റയിൻ ചെയ്യുന്നതിൽ സമയം കളയാതെ അവർ കണ്ടന്റിൽ ശ്രദ്ധിക്കുന്നു.

## Content Delivery Network (CDN)

ലോകത്തിലെ എല്ലാവരും അമേരിക്കയിലെ സെർവറിൽ നിന്ന് സിനിമ കാണാൻ തുടങ്ങിയാൽ അവിടെ ലേറ്റൻസിയുടെ പ്രശ്നമുണ്ടാകുന്നതാണ്. 4K റെസല്യൂഷനിലുള്ള നിഗ്നലുകൾ ഉറവിടത്തിൽ നിന്നും ലക്ഷ്യസ്ഥാനത്തെത്തുമ്പോഴുണ്ടാകുന്ന മില്ലിസെക്കന്റുകളുടെ വ്യത്യാസത്തിനാണ് ലേറ്റൻസി കൊണ്ടുദ്ദേശിക്കുന്നത്. അതൊഴിവാക്കാനാണ് ഡിസ്ട്രിബ്യൂട്ടെഡ് ലോക്കൽ കണ്ടന്റ് (DLC) നെറ്റ്ഫ്ളിക്സ്, എയർടെൽ, ജിയോ തുടങ്ങിയ ISP കൾക്ക് ഒരു ഓപ്പൺ കണക്റ്റ് ബോക്സു കൊടുക്കുന്നു. പുതിയ സിനിമകൾ റിലീസാകുമ്പോൾ ആ രാജ്യത്തെ ഇത്തരം ഉപകരണങ്ങളിലേക്ക് തനിയെ ഡൗൺലോഡാകുന്നു. അതുകൊണ്ട് ഉപഭോക്താവിന് തൊട്ടടുത്തുനിന്നു തന്നെ വേഗത്തിൽ പ്രോഗ്രാം ലഭിക്കുന്നു.

അമേരിക്കയിലെ സെർവറിലേക്ക് പ്രോഗ്രാമുകൾ വരാത്തതുകൊണ്ട് നെറ്റ് ഫ്ളിക്സിന്റെ ലോഡ് കുറയുകയും ഇന്റർനാഷണൽ നെറ്റ് ട്രാഫിക് ലഘുവാകുകയും ചെയ്യുന്നു. ഭാവിയിൽ OTT പ്ലാറ്റ്ഫോമുകൾ സിനിമയെ തീയേറ്ററിൽ നിന്ന് വിഴുങ്ങിക്കൊണ്ടുപോകുമോയെന്ന് പലരും ഭയക്കുന്നുണ്ട്. എന്നാൽ സിനിമയുടെ എല്ലാ ശബ്ദസൗകുമാര്യത്തോടെയും 3Dയിൽ അല്ലെങ്കിൽ 4Kയിലൊന്നും OTTയിൽ ആസ്വദിക്കാൻ പറ്റില്ല. കാരണം ഭൂരിഭാഗം ആളുകളും TVയിലോ മൊബൈൽ ഫോണിലോ ആണ് ഈ സിനിമകൾ കാണുന്നത്. കൂടുതൽ സൗണ്ട് പെർഫക്റ്റായ മൾട്ടിപ്ലക്സുകൾ ഉണ്ടാകാം.

## വിസ്റ്റ ഇൻഡ്യ

സിനിമയും ടിവിഷോകളും ഡോക്കുമെന്ററികളും ആഗോള വിതരണം നടത്തുന്ന കമ്പനിയാണ് വിസ്റ്റ ഇൻഡ്യ. നെറ്റ് ഫ്ളിക്സ്, ആമസോൺ വീഡിയോ ഡയറക്റ്റ്, ഗൂഗിൾ പ്ലേ, ഐ ട്യൂൺസ്, റെഡ് ചില്ലീസ്, സൺ നെറ്റ് വർക്ക്, വയകോം 18, ബാലാജി മോഷൻ പിക്ചേഴ്സ്, ഡിസ്നിയുടിവി തുടങ്ങി OTT പ്ലാറ്റ്ഫോമുകൾക്ക് പ്രോഗ്രാം നൽകുന്നത് വിസ്റ്റ ആണ്.

ഇന്ത്യൻ ഭാഷകളിൽ മറാത്തി, തമിഴ്, തെലുങ്ക്, മലയാളം, ബംഗാളി, കന്നഡ, പഞ്ചാബി, ഒറിയ, അസ്സമീസ്, ഗുജറാത്തി എന്നീ ഭാഷകളിലെ OTT പ്ലാറ്റ്ഫോമുകളിൽ ഇവരുടെ സേവനം ലഭ്യമാണ്. Vista India യുടെ വെബ് സൈറ്റിൽ നിന്ന് കൂടുതൽ വിവരങ്ങൾ ലഭിക്കുന്നതാണ്.

## OTTയുടെ ഗുണങ്ങൾ

OTTയുടെ ഗുണം കുടുംബ സദസ്സുകൾക്ക് വീട്ടിലിരുന്ന് സിനിമാ കാണാമെന്നുള്ളതാണ്. പണവും സമയവും ലാഭം. ഇപ്പോഴിറങ്ങിയ ദൃശ്യം 2 സിനിമ തന്നെ ഉദാഹരണം. തീയേറ്ററിൽ റിലീസുചെയ്താൽ 150കോടി ക്ലബ്ബിൽ ഇടം പിടിക്കാവുന്ന സിനിമയാണത്. എന്നാൽ OTT റിലീസ് ചെയ്ത അന്നു തന്നെയോ പിറ്റേ ദിവസമോ ലോകമെങ്ങുമുള്ള മലയാളി പ്രേക്ഷകർ 'ദൃശ്യം 2' കണ്ടുവെന്നാണ് കണക്കുകൾ സൂചിപ്പിക്കുന്നത്.

കലാമൂല്യമുള്ള ചെറിയ ബജറ്റ് പടങ്ങൾ നിർമ്മിക്കാനും വിൽക്കാനും പറ്റും. കലാമൂല്യമുള്ള നല്ല അഡൽറ്റ് മൂവികൾ സെൻസർ ബോർഡിന്റെ ആക്രമണത്തിൽ പെടാതെ പ്രേക്ഷകരിലെത്തിക്കാൻ പറ്റും.

വലിയ സിനിമകൾ OTT റിലീസ് ചെയ്യുമ്പോൾ ആ പ്ലാറ്റ്ഫോമിന്റെ വരിക്കാരനാകാത്ത പ്രേക്ഷകന് ആ സിനിമ ആസ്വദിക്കാൻ പറ്റില്ല എന്നതാണ് വലിയൊരു ന്യൂനത. ഡസൺ കണക്കിന് OTT പ്ലാറ്റ്ഫോമുകൾ ഉള്ളപ്പോൾ പ്രേക്ഷകന് എല്ലാം സബ്സ്ക്രൈബ് ചെയ്യാൻ പറ്റില്ല.

രണ്ടാം ലോകമഹായുദ്ധകാലത്ത് കാസറ്റും ടേപ്പുകളും വന്നപ്പോൾ സിനിമയുടെ അവസാനമായോയെന്ന് ആളുകൾ ചിന്തിച്ചിരുന്നു. കൊറോണക്കാലത്ത് OTT വന്നപ്പോഴും ആളുകൾക്ക് ആശങ്കയുണ്ട്. പക്ഷേ ഒന്നോർക്കുക, നൂറുവർഷം നിലനിന്ന ഫിലിം പോയി ഡിജിറ്റൽ വന്നു ഇപ്പോൾ OTT എന്തു വന്നാലും സിനിമ നിലനിൽക്കും. അതു സാധാരണക്കാരന്റെ വിനോദ ഉപാധിയാണ്, ചിലവുകുറഞ്ഞത്. ●



**ബാറ്റൺ ബോസ്**
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ




# ദുബായ് ചേംബറിൽ

ഇന്ന് ലോകത്തിൽ കച്ചവടം ചെയ്യുന്നതിന് ഏറ്റവും സുഖകരമായ അന്തരീക്ഷമുള്ള പട്ടണങ്ങളിൽ മൂന്നാമത്തെ സ്ഥാനം ദുബായിക്കാണ്. നീണ്ടകാലത്തെ ചിട്ടയായ പ്രവർത്തനമാണ് ഈ ഉയരത്തിലെത്താൻ അവരെ സഹായിച്ചത്. കച്ചവട വളർച്ചയിൽ ഒന്നാം സ്ഥാനവും തൊഴിൽക്ഷേമത്തിന്റെ കാര്യത്തിൽ 17–ാം സ്ഥാനവും ദുബായിക്കാണ്.

ഇനി അല്പം വ്യാപാരകാര്യങ്ങൾ പറയാം. കാലത്ത് രണ്ട് പ്രധാന പരിപാടികൾ ഉണ്ട്. ലോകത്തിലെതന്നെ ഏറ്റവും വലിയ ചേംബർ ഓഫ് കോമേഴ്സിന്റെ ഭാരവാഹികളുമായി ഒരു കൂടിക്കാഴ്ച. പിന്നീട് ഇന്ത്യൻ കോൺസുലേറ്റിൽ ദുബായ് കച്ചവട സാധ്യതകളെ കുറിച്ചൊരു ചർച്ച. കാലത്ത് 10.30നാണ് ചേംബർ ഓഫ് കോമേഴ്സിൽ എത്തേണ്ടത്. ചർച്ചയുടെ വിശദവിവരങ്ങൾ അംഗങ്ങൾക്ക് ലഭിക്കാത്തതുകൊണ്ട് എന്തു നിലപാടാണ് എടുക്കേണ്ടതെന്ന് സംശയമുണ്ടായിരുന്നു. കോൺഫറൻസ് ഹാളിൽ 10.20നുതന്നെ എത്തി. അവിടെവെച്ചാണ് പ്രസിഡന്റ് സലിമും മുൻ പ്രസിഡന്റ് പട്ടാഭിരാമനും ചേർന്ന് ഞാൻ ചർച്ചയിൽ പങ്കെടുക്കണമെന്ന് പറഞ്ഞത്. മുൻകരുതലുകൾ എടുത്തിരുന്നില്ലെങ്കിലും ചർച്ചയുടെ പോക്ക് വിലയിരുത്തി ആവശ്യമെങ്കിൽ ഇടപെടാമെന്ന് മനസ്സിൽ കരുതി.

കൃത്യം 10.30നുതന്നെ ചേംബർ വൈസ് ചെയർമാനും ഭാരവാഹികളും ഹാളിലെത്തി. പിന്നെ എല്ലാവരും സ്വയം പരിചയപ്പെടുത്തി. ഇതിനിടയിൽ അറബികളുടെ ഇഷ്ടപാനീയമായ 'ഖാവ്ഹ' ചെറിയ കപ്പുകളിൽ പകർന്നുകൊണ്ടിരുന്നു. ദുബായ് ചേംബർ ഓഫ് കോമേഴ്സിന്റെ തുടക്കവും പിന്നീടുള്ള ഘട്ടമായ വളർച്ചയും മുന്നിലെ സ്ക്രീനിൽ ഒന്നൊന്നായി തെളിഞ്ഞുവരാൻ തുടങ്ങി. ഇപ്പോൾ രണ്ടു ലക്ഷം അംഗങ്ങളാണ് ദുബായ് ചേംബർ ഓഫ് കോമേഴ്സിൽ ഉള്ളത് എന്ന് പറഞ്ഞപ്പോൾ ശരിക്കും ഞെട്ടി. നമ്മുടേത് എത്രയോ ചെറിയ സംഘടനയാണെന്ന് മനസ്സിലോർത്തു. ദുബായിലേക്ക് ഇറക്കുമതിയും കയറ്റുമതിയും ചെയ്യുന്ന ഉല്പന്നങ്ങളുടെ സർട്ടിഫിക്കറ്റ് ഓഫ് ഒറിജിൻ നൽകുന്നതും പരിശോധിക്കുന്നതും ഇവരുടെ ഉത്തരവാദിത്വത്തിലാണ്. ദുബായിയിൽ കച്ചവടം ചെയ്യാനും ദുബായ് ചേംബർ ഓഫ് കോമേഴ്സിന്റെ സമ്മതപത്രം വേണം. അതുകൊണ്ടുതന്നെ എല്ലാ കച്ചവടക്കാരും ഇതിലെ അംഗങ്ങളാകും. എൺപതുകളിൽ സെയിൽ ടാക്സ് രജിസ്ട്രേഷൻ ലഭിക്കുന്നതിന് ഏതെങ്കിലും ട്രേയ്ഡ് സംഘടനയുടെ സമ്മതപത്രം കേരളത്തിലും ആവശ്യമായിരുന്നു. അതുകൊണ്ടാണ് 1989–ൽ തൃശൂർ ചേംബർ ഓഫ് കോമേഴ്സിൽ അംഗമായി ചേർന്നത്. പിന്നീടെന്നോ ഈ നിബന്ധന സർക്കാർ എടുത്തുകളഞ്ഞു.

ഇവിടത്തെ വ്യാപാര തർക്കങ്ങൾ (Commercial Disputes) പരിഹരിക്കുന്നത് ആർബിട്രേഷൻ രീതിയിലൂടെയാണ്. ഇതിന്റെ മേൽനോട്ടവും ചേംബർ ഓഫ് കോമേഴ്സിനുതന്നെ. ലോകത്തിലെ മിക്ക രാജ്യങ്ങളുമായും ഇവിടത്തെ ജനങ്ങളുമായും കച്ചവടത്തിലേർപ്പെ

ടുമ്പോൾ തർക്കങ്ങൾ സ്വാഭാവികം. ഇത് പരിഹരിക്കുക എളുപ്പമല്ല. എന്നാൽ ദുബായിലെ ആർബിട്രേഷൻ സിസ്റ്റത്തെ ലോകം വലിയ തോതിൽ അംഗീകരിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നു. രാജ്യത്തിനു വേണ്ടി ഇക്കണോമിക് ഇന്റലിജന്റ് റിപ്പോർട്ട് തയ്യാറാക്കുകയാണ് മറ്റൊരു ഉത്തരവാദിത്വമുള്ള പണി. ഇതിന്റെ അടിസ്ഥാനത്തിലാണല്ലോ സർക്കാർ ഭാവി പരിപാടികൾ തയ്യാറാക്കുന്നത്. തെറ്റായ റിപ്പോർട്ട് വൻതോതിൽ മുരടിച്ച മുതൽമുടക്കുണ്ടാക്കും. കച്ചവടത്തിന്റെ നാഡിമിടിപ്പ് ശരിക്കും അറിഞ്ഞാൽ മാത്രമേ ഇത് തയ്യാറാക്കാൻ കഴിയൂ. അതീവശ്രദ്ധയും ദീർഘപരീക്ഷണവും ആവശ്യമുള്ള ജോലിയാണിത്. നമ്മുടെ നാട്ടിൽ ഇത്തരം കാര്യങ്ങൾ ചെയ്യുന്നത് ബ്യൂറോക്രാറ്റുകളാണ്. അവരാകട്ടെ 'ആടെന്തറിയുന്നു അങ്ങാടി വാണിഭം' എന്ന കൂട്ടത്തിൽപ്പെട്ടവരുമാണ്.

സർക്കാരിനും കച്ചവടക്കാർക്കും വേണ്ട മാർക്കറ്റ് സർവ്വേ റിപ്പോർട്ടുകൾ തയ്യാറാക്കുന്നതും ചേംബർ തന്നെ. ഇത് കച്ചവടം എങ്ങിനെ പുരോഗമിക്കുന്നു എന്നും എന്തെല്ലാം മാറ്റങ്ങൾ വരാൻ സാധ്യതയുണ്ടെന്നും ആദ്യം അറിയാൻ ഇവരെ സഹായിക്കുന്നു. ഒരു പ്രൊഫഷണൽ ടീമിനെ സംഘടിപ്പിച്ചാൽ ഇവിടത്തെ ചേംബർ ഓഫ് കോമേഴ്സുകൾക്കും ഇത്തരം സേവനങ്ങൾ നൽകാൻ കഴിയും. ദുബായ് ചേംബർ ഓഫ് കോമേഴ്സ് പതിനേഴു മറ്റ് സംഘടനകളുമായി (ഗോൾഡ് മർച്ചന്റ് അസോസിയേഷൻ, ടെക്സ്റ്റൈൽ അസോസിയേഷൻ തുടങ്ങിയവ) അഫിലിയേറ്റ് ചെയ്ത് പ്രവർത്തിക്കുന്നു.

ലോക കച്ചവട ഭൂപടത്തിലെ ദുബായിയുടെ സ്ഥാനം എന്താണെന്ന് കാണിച്ചുതരുന്നതായിരുന്നു അടുത്ത പ്രസന്റേഷൻ. ഇന്ന് ലോകത്തിൽ കച്ചവടം ചെയ്യുന്നതിന് ഏറ്റവും സുഖകരമായ അന്തരീക്ഷമുള്ള പട്ടണങ്ങളിൽ മൂന്നാമത്തെ സ്ഥാനം ദുബായിക്കാണ്. നീണ്ടകാലത്തെ ചിട്ടയായ പ്രവർത്തനമാണ് ഈ ഉയരത്തിലെത്താൻ അവരെ സഹായിച്ചത്. കച്ചവട വളർച്ചയിൽ ഒന്നാം സ്ഥാനവും തൊഴിൽക്ഷേമത്തിന്റെ കാര്യത്തിൽ 17-ാം സ്ഥാനവും ദുബായിക്കാണ്. രാജ്യത്തിന്റെ ജി.ഡി.പി.യുടെ 30%വും കച്ചവടത്തിൽനിന്നാണ് വരുന്നത്. കഴിഞ്ഞ വർഷത്തെ ജി.ഡി.പി.യുടെ വളർച്ച 4% ആണ്. 'മാറ്റങ്ങളെ ഉൾക്കൊള്ളുക' എന്നതാണ് ഇവരുടെ മുദ്രാവാക്യം. ദുബായ് ഇപ്പോൾ കൂടുതൽ ശ്രദ്ധ നൽകുന്നത് ടൂറിസത്തിനാണ്. 14.2 മില്യൺ സന്ദർശകരാണ് കഴിഞ്ഞ വർഷം ദുബായ് സന്ദർശിച്ചത്. ഇവിടെ 676 ഹോട്ടലുകളിലായി 94,000 മുറികളുണ്ട്. 4,000 പുതിയ മുറികളാണ് ഈ വർഷം പൂർത്തീകരിക്കുക. 20 മില്ല്യൺ യാത്രക്കാരെയാണ് അടുത്ത വർഷങ്ങളിൽ പ്രതീക്ഷിക്കുന്നത്. അതിനുവേണ്ട സജ്ജീകരണങ്ങളും ബ്രാന്റിങ്ങുമാണ് ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നത്. ലോകത്തിലെതന്നെ ഏറ്റവും വലിയ എയർപോർട്ടിന്റെ പണി പുരോഗമിച്ചുകൊണ്ടിരിക്കുന്നു.

2.5 മില്ല്യൺ മെട്രിക് ടൺ കാർഗോയാണ് ദുബായ് കഴിഞ്ഞവർഷം കൈകാര്യം ചെയ്തത്. പഴയകാലം മുതൽക്കേ ഇവിടമൊരു ഒരു കാർഗോ ഹബ്ബ് ആയിരുന്നു. ഇറാനിലേക്കും ആഫ്രിക്കയിലേക്കും ഗൾഫിലെ മറ്റ് രാജ്യങ്ങളിലേക്കും പത്തേമാരികൾ ചരക്ക് കയറ്റിപോയിരുന്നു. കാലം മാറുന്നതിനനുസരിച്ച് അതിന്റെ രൂപത്തിലും ഭാവത്തിലും മാറ്റം വന്നു. ഇന്ന് ആഫ്രിക്കൻ കച്ചവടത്തിനാണ് ഇവർ പ്രധാനമായും ഊന്നൽ നൽകുന്നത്. ഇവിടത്തെ തെരുവുകളിലും മാളുകളിലും ആഫ്രിക്കൻ വംശജരെ ഇത്രയധികം കാണാൻ കഴിഞ്ഞതിന്റെ കാരണവും മറ്റൊന്നുമാകില്ല. മുൻഗണനകളിൽ രണ്ടാമത്തെ ഊന്നൽ ഗ്ലോബൽ ഇസ്ലാമിക് ഇക്കോണമിയുടെ വളർച്ചയാണ്.

വളർച്ചയ്ക്കായി ഇന്നൊവേഷനുകളും സ്മാർട്ട് സൊലൂഷ്യനുകളും ഉപയോഗപ്പെടുത്തുകയെന്നതാണ് സ്വീകരിക്കുന്ന വികസന രീതി. ഇതിനായി ധാരാളം ഇന്നൊവേഷൻ ട്രെയിനിങ്ങ് പ്രോഗ്രാമുകൾ നടത്തുന്നുണ്ട്. ഇന്നൊവേഷൻസ് - ഡൈവേഴ്സിറ്റി കൊണ്ടുവരുമെന്നതാണ് ഇവരുടെ ഉത്തമ വിശ്വാസം. അതിന്റെ പണിപ്പുരയിലാണവർ. സമയത്തിന്റേയും പണത്തിന്റേയും മികച്ച ഉപയോഗമാണ് ദുബായ് മാനേജ്മെന്റ് തത്വം.

തങ്ങളുടെ അതിഥികളിൽ ദുബായിയെ കുറിച്ചുള്ള വിശ്വാസം ഊട്ടി ഉറപ്പിക്കാൻ പോന്നതായിരുന്നു പ്രസന്റേഷൻ. ഇതിന്റെ അവസാന ഭാഗത്താണ് ഇന്ത്യയും യു.എ.ഇ.യും തമ്മിലുള്ള സ്നേഹബന്ധത്തിന്റെ വാതിലുകൾ അദ്ദേഹം തുറന്നത്. പഴയ കാലത്ത് ലോഞ്ചുകളിലാണ്, ഞങ്ങൾക്കാവശ്യമായ പച്ചക്കറിയും സവാളയും ഇന്ത്യയിൽനിന്ന് വന്നിരുന്നത്. ഇന്ത്യയുമായുള്ള സ്ട്രാറ്റജിക് റിലേഷനും കച്ചവടബന്ധവും ഞങ്ങൾക്കെന്നും ഊഷ്മളമായ ഓർമ്മകളേ സമ്മാനിച്ചിട്ടുള്ളു. എല്ലാ കാലത്തും നല്ല യാത്രാ സൗകര്യവും നിലനിന്നിരുന്നു. ഇന്ന് എട്ടുപത്ത് വ്യത്യസ്ത എയർലൈനുകൾ ഇന്ത്യയിലെ വിവിധ എയർപോർട്ടുകളിലേക്ക് പറക്കുന്നുണ്ട്. ഇന്ത്യയിലെ സെലിബ്രിറ്റികൾ ഇവിടത്തെ നിത്യസന്ദർശകരാണ്. ഇവിടെയുള്ള ഇന്ത്യക്കാരാകട്ടെ, ഈ നാട്ടിലെ കച്ചവടത്തിലും സജീവ പങ്കാളികളായിരുന്നു. സ്പൈസസ്, ടെക്സ്റ്റൈൽസ്, ഗോൾഡ്, ഗ്രോസറി എന്നിവ ഇന്ത്യക്കാർക്ക് മേൽക്കോയ്മയുള്ള മേഖലകളാണ്. മലബാറിലെ ആയുർവ്വേദവുമായി ഇവിടത്തെ ജനസമൂഹത്തിന് പ്രത്യേക ആത്മബന്ധമുണ്ട്. കഴിഞ്ഞ കാലങ്ങളിൽ പ്രധാനമന്ത്രി നരേന്ദ്ര മോഡി അടക്കം ധാരാളം കേന്ദ്ര-സംസ്ഥാന മന്ത്രിമാർ ഇവിടെ സന്ദർശിച്ചിട്ടുണ്ട്. ''10 ബില്ല്യൺ ഡയറക്ട് ഇൻവെസ്റ്റ്മെന്റ് ഞങ്ങൾക്ക് ഇന്ത്യയിലുണ്ട്. നിങ്ങൾക്ക് ഇവിടെനിന്ന് ഞങ്ങളുടെ എല്ലാവിധ പിന്തുണയും ഉണ്ടായിരിക്കും. ഭാവിയിലും നല്ല പാർട്ണർമാരായി തുടരാനാഗ്രഹിക്കുന്നു''.

> വളർച്ചയ്ക്കായി ഇന്നൊവേഷനുകളും സ്മാർട്ട് സൊലൂഷ്യനുകളും ഉപയോഗപ്പെടുത്തുകയെന്നതാണ് സ്വീകരിക്കുന്ന വികസന രീതി. ഇതിനായി ധാരാളം ഇന്നൊവേഷൻ ട്രെയിനിങ്ങ് പ്രോഗ്രാമുകൾ നടത്തുന്നുണ്ട്. ഇന്നൊവേഷൻസ് - ഡൈവേഴ്സിറ്റി കൊണ്ടുവരുമെന്നതാണ് ഇവരുടെ ഉത്തമ വിശ്വാസം.

നന്മയുടേയും സ്നേഹത്തിന്റേയും പ്രതീക്ഷകളുടേയും വാക്കുകളായിരുന്നു അവ. തുടർന്ന് ചേംബർ മുൻ പ്രസിഡന്റ് പട്ടാഭിരാമൻ ചേംബറിനെ പ്രതിനിധീകരിച്ച് സംസാരിച്ചു. സെബാസ്റ്റ്യൻ, കച്ചവടബന്ധങ്ങളുടെ ആഴവും പരപ്പും ചുരുക്കിപ്പറഞ്ഞു. സജീവ് മഞ്ഞില സ്വീകരണത്തിന് കൃതജ്ഞത രേഖപ്പെടുത്തി. ഞങ്ങൾക്ക് അനുവദിച്ച സമയത്തിന്റെ ദൈർഘ്യം കഴിഞ്ഞിരുന്നു. ഗ്രൂപ്പ് ഫോട്ടോയ്ക്കും മൊമെന്റോ കൈമാറലും തുടങ്ങിയ ഔദ്യോഗിക പരിപാടികളോടെ യാത്രപറഞ്ഞു പിരിഞ്ഞു. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com



# മായമില്ലാത്ത ഓർമ്മകൾ

ഭക്ഷണത്തിൽ നിന്നും നാം വരുത്തി തീർക്കുന്ന വിപത്തുകളിൽ നിന്ന് മുതലെടുക്കാൻ എത്തുന്നത് പല വിഭാഗക്കാരാണ്. പണ്ടത്തെ പത്തിരുപത് പത്തിരിക്കാലമായിരുന്നു നമുക്ക് ഏറെ നല്ലത്. ഇപ്പോൾ ആ വകയൊന്നുമില്ല. നാടെങ്ങും ലക്ഷക്കണക്കിന് പത്തിരികളാണിപ്പോൾ 'കള്ളപ്പത്തിരി'ക്കാലം.

അസുഖവും അസ്വസ്ഥതയും വഴി മാറില്ല. ഇതിൽ നിന്ന് ഒരു മോചനമുണ്ടാകുമെന്ന് തോന്നുന്നില്ല. മായമാണെങ്ങും. എല്ലാവർക്കും അറിയാമത്. കിട്ടിയാൽ ഉടനെ മയക്കി കിടത്തുന്നിടത്താണ് നാം ഇന്ന് ജീവിക്കുന്നതും. ശുശ്രൂഷ തേടി ചെന്നാൽ, പെട്ടെന്ന് ചികിത്സ ലഭിക്കാനായി ശ്രമിച്ച്, നാം അത്യാഗ്രഹ വിഭാഗത്തിലാണ് ഇന്ന് ചെന്നെത്തുന്നതും. അത്യാഹിത വിഭാഗത്തിലല്ലെന്ന് സാരം.

അവിടെ ചെന്നാൽ ആദ്യം വരുന്നത് ചികിത്സിക്കാനുള്ളവരല്ല. കേട്ടോ! ആദ്യം ഓടിയെത്തുന്നത്, വടിക്കുന്നവരായിരിക്കും. വടിക്കാനും തുടർന്നങ്ങ് കീറാനും വഴി ഒരുക്കുന്നവരാണവർ. എവിടെയെങ്കിലും കീറണമല്ലോ. അതുകൊണ്ട് പലയിടത്തും വടിച്ച് വെക്കും.

ഭക്ഷണത്തിൽ നിന്നും നാം വരുത്തി തീർക്കുന്ന വിപത്തുകളിൽ നിന്ന് മുതലെടുക്കാൻ എത്തുന്നത് പല വിഭാഗക്കാരാണ്. പണ്ടത്തെ പത്തിരുപത് പത്തിരിക്കാലമായിരുന്നു നമുക്ക് ഏറെ നല്ലത്. ഇപ്പോൾ ആ വകയൊന്നുമില്ല. നാടെങ്ങും ലക്ഷക്കണക്കിന് പത്തിരികളാണിപ്പോൾ 'കള്ളപ്പത്തിരി'ക്കാലം.

ശരിയായ പത്തിരി അരി പത്തിരിയാണ്. അതു മാറി മായമാണെങ്ങും. മത്തിരിയാണിപ്പോൾ, മൈദ പത്തിരി എന്ന് അർത്ഥം. ചട്ടി പത്തിരി, കൈ പത്തിരി, പലക

പത്തിരി, അവയെല്ലാം നല്ലവയായിരുന്നു. അതായിരുന്നു യഥാർത്ഥ അരി പത്തിരികളും. പണ്ടെന്റെ ജീവിതത്തിൽ കണ്ട്, അനുഭവിച്ചറിഞ്ഞ കുന്നംകുളം, പഴഞ്ഞി, തൃശൂർ ചേർപ്പ്, ചൊവ്വൂർ സ്ഥിതി ചെയ്തിരുന്ന കുടുംബ വക തീപ്പെട്ടി കമ്പനികളിൽ കുതിര മാർക്ക്, മൈനർ, മേജർ എന്നീ തീപ്പെട്ടി ലേബലുകൾ ഒട്ടിക്കാൻ ഈ തീപ്പെട്ടി കമ്പനികളിൽ തുരിശ് ചേർത്ത് പശയുണ്ടാക്കി, പടങ്ങൾ ഒട്ടിക്കാൻ ഉപയോഗിക്കുന്നതായിരുന്നു ആ അമേരിക്ക മാവെന്ന മൈദ. അതാണ് ഇപ്പം പത്തിരിയോടൊപ്പം നാമെല്ലാവരും അകത്താക്കുന്നത്.

ഇവയെല്ലാം കൂട്ടി കുഴക്കുന്നിടത്താണ് പ്രശ്നങ്ങൾ. ഒട്ടിപിടിച്ചങ്ങ് പശ പോലെയാകുന്നതും ഈ വക സാധനങ്ങളാണ്. അസുഖങ്ങൾക്കും അസ്വസ്ഥതകൾക്കും ഏറെ കാരണമാകുന്നതും ഇവയാൽ തന്നെ.

ഇത് മാത്രമല്ല നാടെങ്ങും സർവ്വത്ര മായമാണെങ്ങും നാട്ടിൽ നിന്ന് ഒരു ചായ പോലും കുടിക്കാനാവില്ലെന്ന് എത്ര പേർക്കറിയാം. ഒരു ബക്കറ്റിലെ അഴുക്കാർന്ന ഒരേ വെള്ളത്തിലാണ് ഇവിടത്തെ പ്രഭാതം മുതൽ പ്രദോഷം വരെയുള്ള ചായ കച്ചോടം.

വട്ട പാത്രത്തിൽ ഇട്ട് വട്ടം കറക്കി എടുക്കുന്ന ഗ്ലാസ്സിലാണ് മാറാ രോഗങ്ങൾക്കിടയിൽ വിദ്യാസമ്പന്നരെന്ന് അവകാശപ്പെടുന്നവർ ചായ അകത്താക്കുന്നത്. ഉള്ളിലോട്ട് എന്താണ് ചെല്ലുന്നതെന്ന ചിന്തയില്ലാത്ത കാലമാണ് ഈ കോവിഡ് കാലവും. സാധാരണ ചായപ്പൊടി ഒരു വർഷം തിളപ്പിച്ചാലും നാം ഉദ്ദേശിക്കുന്ന കടുപ്പം കാണത്തില്ല !

യാത്രയിൽ ക്ഷീണിതനാകുന്നവൻ വണ്ടി നിർത്തി ഒരു പെട്ടിക്കടയിൽ നിന്ന് പാലിനോടൊപ്പം ഒരു കടുപ്പമുള്ള ചായ ചോദിക്കുമ്പോൾ നമ്മുടെ ധൃതിക്കനുസരിച്ച്, ഒരു മിനിറ്റ് കൊണ്ട് കടുപ്പമുള്ള ചായ എങ്ങിനെ ഉണ്ടാകുന്നുവെന്ന് ആരെങ്കിലും ചിന്തിക്കാറുണ്ടോ. അതെങ്ങിനെയെന്ന് കണ്ടെത്താൻ ചോദിച്ചറിഞ്ഞ് മനസ്സിലാക്കുന്നത് തന്നെയാണ് ബുദ്ധി .

വർഷങ്ങളോളം പഴക്കമുള്ള അച്ചാർ നാം വാങ്ങി ഉപയോഗിക്കുന്നത് വായക്ക് ഒരു രുചി ലഭിക്കുന്നത് കൊണ്ടാണ്. വായക്ക് രുചിയുള്ളതെന്തും വയറിന് കേടാണെന്ന് അറിയാത്തവരാണ് അവർ. ഭക്ഷണം ഉണ്ടാക്കാനറിയാത്തവരും. അതിൽ വെള്ള നിറത്തിൽ പെട്ടെന്ന് കണ്ടെത്താനാവാത്ത പുഴുവുണ്ടാവുമെന്നുള്ളതും പലർക്കും അറിയില്ലെന്ന അനുഭവങ്ങളുമുണ്ടായിട്ടുണ്ട്. ഇതെല്ലാം തന്നെ തട്ടിക്കൂട്ടി തട്ടുന്നത് ഹോട്ടലുകളിൽ നിന്നാണുതാനും.

ഒരാൾ ഹോട്ടലിൽ, കയറി ഇരുന്ന് മട്ടൻ കറിയും വാങ്ങി റൊട്ടി കൂട്ടി കഴിക്കുന്നിടത്ത് നിന്ന്, ഒരു കഥയുണ്ട് നിങ്ങൾക്ക് കേൾക്കാൻ. ഒരു ബഹു രസികനാണ് അത് ഒരു സദസ്സിൽ വിളമ്പിയത്. മട്ടൺ കറിയിലെ എല്ലിൻ കഷണം ചപ്പി വലിക്കുന്നതിനിടയിൽ പരിചയക്കാരനായ വിളമ്പുകാരൻ പറഞ്ഞത്രെ - അത് ഒരാൾ ചപ്പി വലിച്ചതാണെന്ന്! അധികം ചപ്പണ്ടെന്നും അതിൽ ഒന്നും കാണത്തില്ലെന്നും പറയാൻ കാരണം രണ്ട് കിലോ ഇറച്ചി വാങ്ങി നീട്ടി വലിച്ച് ഒപ്പിച്ച് വിളമ്പി പണം ഉണ്ടാക്കുന്ന ഹോട്ടലുകളുടെ അവസ്ഥയാണിതൊക്കെ എന്ന് ആ രസികൻ പറഞ്ഞത് വെറുതെ നമ്മെയെല്ലാം ചിന്തിപ്പിക്കുന്നതായിരുന്നു. അറവ് ശാലകളിലെ തട്ടിക്കൂട്ടുകളെല്ലാം തന്നെ എത്തുന്നതും തട്ടിക്കൂട്ടി ഉണ്ടാക്കുന്ന ഹോട്ടലുകളിൽ തന്നെയാണല്ലോ.

ഇറച്ചി വാങ്ങിക്കാൻ ചെന്നപ്പോൾ നെയ്യും എല്ലും മറ്റും വേണ്ടെന്ന് പറഞ്ഞപ്പോൾ അതിനാണ് ഏറെ ആവശ്യക്കാർ എന്ന് പറഞ്ഞ അറവ്കാരനെയും ഞാൻ ഓർക്കുന്നുണ്ട്. വറക്കാനും പൊരിക്കാനും ഇറച്ചി മണമുള്ളവ ഉണ്ടാക്കാനും ഇവയെല്ലാം അവിടെയും അവർ എത്തിക്കുമത്രെ! ഹോട്ടലുകളുടെ മുന്നിൽ വന്ന് നിൽക്കുന്ന കാറുകളുടെ വലിപ്പം നോക്കിയാണ്, അതിന് പുറകിൽ വരി വരിയായി കാറുകൾ പാർക്ക് ചെയ്യുന്നതും അവിടെ കയറുന്നതും. നല്ല ഭക്ഷണം കിട്ടുന്ന ഹോട്ടലിന്റെ മുന്നിലാണൊ വണ്ടികൾ നിർത്തുന്നതെന്ന് ആരും നോക്കാറില്ല. വലുപ്പമാണ് വിഷയം. എല്ലാ വൻ സ്ഥാപനങ്ങളിലും വില നിശ്ചയിക്കുന്നത്, ഒരാരുത്തരുടെയും വണ്ടിയും കളറും വലിപ്പ - ചെറുപ്പം നോക്കിയുമാണ്. അമ്മ മനസ്സുള്ള നമ്മുടെ സഹോദരിമാർ നടത്തുന്ന 50 രൂപക്ക് നല്ല ഭക്ഷണം ലഭ്യമാക്കുന്ന കുടുംബശ്രീ വക ഹോട്ടൽ തന്നെയാണ് തമ്മിൽ ഭേദം. ഒരല്പം

ഹോട്ടലുകളുടെ മുന്നിൽ വന്ന് നിൽക്കുന്ന കാറുകളുടെ വലിപ്പം നോക്കിയാണ്, അതിന് പുറകിൽ വരി വരിയായി കാറുകൾ പാർക്ക് ചെയ്യുന്നതും അവിടെ കയറുന്നതും. നല്ല ഭക്ഷണം കിട്ടുന്ന ഹോട്ടലിന്റെ മുന്നിലാണൊ വണ്ടികൾ നിർത്തുന്നതെന്ന് ആരും നോക്കാറില്ല. വലുപ്പമാണ് വിഷയം. എല്ലാ വൻ സ്ഥാപനങ്ങളിലും വില നിശ്ചയിക്കുന്നത്, ഒരാരുത്തരുടെയും വണ്ടിയും കളറും വലിപ്പ - ചെറുപ്പം നോക്കിയുമാണ്.

വിശ്വാസത്തോടെ കഴിക്കാവുന്നതും അത് തന്നെ. പഴയ ചോറും വളിച്ചതും പുളിച്ചതും ചേർത്ത് ഇഡ്ഢലിയും ദോശയുമാകുന്നതും മേൽ പറഞ്ഞ വൻ ഹോട്ടലുകളിൽ തന്നെ.

മട്ടനിൽ ചെറു കാളക്കുട്ടിയെ അറുത്ത് ചേർക്കുന്നതും, പട്ടിയെ തട്ടി കൂട്ടി അരിഞ്ഞ് മട്ടനാക്കി അറബിക്ക് കൊടുത്തതും പിടിക്കപ്പെട്ട കഥയും മറ്റും കേട്ടു കാണുമല്ലൊ. അല്ലെ! സിനിമ തന്നെയാണ് പലർക്കും ജീവിതം. അത്തരക്കാർക്ക് അറിയാൻ ഇങ്ങനെ എല്ലാറ്റിലും മായം ചേർക്കുന്ന ഒരു സിനിമ തന്നെ ഇറക്കിയിരുന്നു. പട്ടിയെ മട്ടനാക്കുന്ന സിനിമ. അതും ഓർക്കും ഇങ്ങനെയുള്ളവ കാണുമ്പോൾ. അറിഞ്ഞു കൊണ്ട് തന്നെയാണ് ഒരാൾ വരിക്ക ചക്കയെന്നും പറഞ്ഞ് കൂഴച്ചക്ക തരുന്നതും.

മന:പൂർവ്വം തന്നെയാണ് മായവും മരുന്നും, ചികിത്സയും, പല തട്ടിപ്പുകളും നടക്കുന്നതും. ഒരിടത്ത് നിന്ന് മറ്റൊരിടത്തേക്ക് ആംബുലൻസിൽ ചീറി പാഞ്ഞ് നിലവിളിച്ച് കൊണ്ട് പോകുന്നതും കച്ചോടം തന്നെ. മുൻപെ പറഞ്ഞ വടിക്കലും കീറി പൊളിക്കലുമെല്ലാം ഇതിന്റെ ഭാഗമാണുതാനും.

എങ്ങും മായമാണെന്ന് വന്നാൽ എന്ത് ചെയ്യും. മരുന്നടിക്കാത്ത ഒരു പച്ചക്കറിയും ഉണ്ടാകില്ലെന്ന് തമിഴൻ പറയുന്നു. അല്ലെങ്കിൽ വെണ്ടക്ക ഒരു രോഗിയെപോലെ വളഞ്ഞ് ഇരിക്കുമെന്നാണ്

തമിഴന്റെ വാദം. പണ്ടൊക്കെ അങ്ങിനെയൊന്നു മായിരുന്നല്ലോ അല്ലെ. പ്രത്യേകിച്ച്, നമ്മുടെ പൂർവ്വികർക്കിടയിൽ.

നന്മ ചെയ്യാൻ ഒരായിരം രൂപ പോലും മുടക്കാൻ താല്പര്യം പ്രകടിപ്പിക്കാത്തവരാണ്, ചീഞ്ഞ് നാറാതിരിക്കാൻ, മരുന്നടിച്ച് പുരാവസ്തു പോലെ സൂക്ഷിച്ച് വെക്കുന്ന പത്ത് കിലോയോളം തൂക്കമുള്ള ഒരു മീൻ 5000 രൂപ വരെ വില കൊടുത്ത് വാങ്ങിക്കുന്നതും. അറിഞ്ഞു തന്നെയാണ് അത് വാങ്ങി നാം കഴിക്കുന്നതും. അവരാണ് ഒരു നൂറ് രൂപ സഹായം നൽകണമെന്ന കാര്യം പറയുമ്പോൾ ആദർശം പറഞ്ഞ്, സ്ഥലം കാലിയാക്കുന്നതും പ്രസംഗവേദികളിൽ കയറി സ്ഥിരം വിലസുന്നതും. രോഗിയായി ആശുപത്രികളിൽ ചെന്നാൽ സ്ഥിരം പല്ലവിയാണ്, ഇപ്പം പത്ത് ദിവസത്തിന് മരുന്ന് തരാം. ഇത് കഴിക്ക് എന്നിട്ട് വിവരം പറയാം. അത് കഴിഞ്ഞ് 5 ദിവസത്തേക്ക് മരുന്ന് തരാം. പിന്നെ ടെസ്റ്റ് നടത്താം. ഫുൾ ചെക്കപ്പ് നടത്താം. പിന്നെ സ്കാൻ ചെയ്യാം. ഇതാണ് ഇന്നത്തെ പല ആശുപത്രികളുടെയും അവസ്ഥകൾ. എന്നിട്ടും രോഗമെന്തെന്ന് കണ്ട് പിടിക്കാനാവാത്ത ലോബികൾക്കുള്ളിലാണ് നമ്മുടെയൊക്കെ ഇന്നത്തെ ജീവിതം. പുറത്തേക്ക് എഴുതി തരുന്ന മരുന്ന് കുറിപ്പ്, ആർക്കും മനസ്സിലാകാത്ത രീതിയിലും. അത് കാണിച്ചാൽ ഫാർമസിക്കാരൻ പറയും. ഇതില്ല. മറ്റത് തരാമെന്ന്. ഏതെന്ന്

പണ്ട് നാട്ടിൽ ബാപ്പുമ്മയുടെ ചട്ടി പത്തിരിയും, ഉമ്മയുടെ അരി പത്തിരിയും, ബീവത്തുത്താന്റെ കൈ പത്തിരിയും എത്രയേറെ നല്ലതായിരുന്നു. അക്കാലം ഇനി ഒരിക്കലും തിരിച്ച് വരില്ല. എന്നാലും ഇങ്ങനെയുണ്ടൊ ഒരു മായം ചേർക്കൽ ? നാടെങ്ങും വിഷമത്സ്യങ്ങളും വിഷ പത്തിരികളും നിറഞ്ഞു കവിയുന്നു.

ചോദിച്ചാൽ അയാൾ പറയും കൂട്ടൊന്നാണ്. കമ്പനി വേറെയാണെന്ന്. ഈ വക കൂട്ടു കമ്പനികളാണ് ജനങ്ങളെ എന്നും മരുന്നുകാരാക്കുന്നതും മാറാ രോഗികളാകുന്നതും. ഒരല്പം കരുണയുള്ളത് അമ്മ മനസ്സുള്ള നേഴ്സ്മാരായ സഹോദരികൾക്കാണെന്നുള്ളത് സ്മരിക്കാതെ വയ്യ ! തീർത്തും അവഗണിക്കുകയല്ലെന്നും പറയാതെ വയ്യ ! അത് ഇത്തരുണത്തിൽ ബോധ്യപ്പെടുത്തുകയും ചെയ്യണം. രോഗവും കൊണ്ട്, ചികിത്സ തേടി ഡോക്ടറെ അന്വേഷിച്ച് ലോകമെങ്ങും നടക്കേണ്ട ഭൂമിയിലാണ് നാം ഇന്ന് ജീവിക്കുന്നതും. ഇരിക്കുന്ന വൈദ്യനില്ല. പറക്കുന്ന വൈദ്യനെ ഓടി പിടിക്കേണ്ട ഗതികേടിലാണ് രോഗികൾ. ഇതിൽ നിന്നെല്ലാം ഭേദം തുച്ഛമായ ശമ്പളം പറ്റുന്ന നേഴ്സ്മാർ തന്നെയാണ്. അവർക്ക് ഒരമ്മയുടെ സാന്ത്വനവും പരിപാലനവും ലാളനയും ഒക്കെ കാണും. അതും കൂടിയില്ലായിരുന്നുവെങ്കിൽ, ഈ നാടിന്റെ ഗതി അധോഗതിയാകുമായിരുന്നു.

എണ്ണിയാൽ തീരാത്ത അത്രയധികം സാധനങ്ങളിൽ സർവ്വത്ര മായമാണ്. പല ചായപ്പൊടിയിലും ഇല മായം. കാപ്പി പൊടിയിൽ കുരു മായം, പയറിയിൽ ചെങ്കല്ല് മയം, ഗോതമ്പിൽ ചെളിക്ക തരംഗം. കടലയിൽ കരിങ്കൽ അഭിഷേകം. അരിയിൽ വെള്ളാരം കല്ലിൻ മായാ ലോകം. ഒരു സിനിമയിൽ പലച്ചരക്ക് കടയുടെ മുതലാളിയായി അഭിനയിക്കുന്ന നടൻ പറയുന്നുണ്ട്. അരി ചാക്കിലാക്കല്ലെ, കല്ല് വരട്ടെയെന്ന്.

സിനിമയെയും സീരിയലിനെയും പരസ്യം ചെയ്യുന്നവരെയും തള്ളി പറയുന്നതെങ്ങിനെ ? നാട്ടിൽ നടക്കുന്ന വയല്ലെ സിനിമ – സീരിയൽ കഥകളായി മാറുന്നതും. സർവ്വത്ര മായം തന്നെ. മായമില്ലാത്തത് എന്തിലാണെന്ന് ചോദിച്ചാൽ ഉത്തരം കിട്ടുക പ്രയാസമായിരിക്കും. മരുന്നിലും മന്ത്രത്തിലും തന്ത്രത്തിലും മായം. ദൈവത്തിൽ പങ്ക് ചേർക്കുന്നത് തന്നെ തെറ്റാണന്ന് പറയുന്നുണ്ട് . എന്നിട്ട് അതിലും മായം. ആൾ ദൈവങ്ങളിലും, എങ്ങും മറിമായം. വരും തലമുറയുടെ, പുതു സമൂഹത്തിന്റെ അവസ്ഥയെന്താകുമെന്ന് ഓർത്ത് അസ്വസ്ഥരാകുന്നവർ ഏറെയാണിന്ന്. ഈ ദൈവത്തിന്റെ സ്വന്തം നാടെന്ന് അവകാശപ്പെടുന്നിടത്തും.

പണ്ട് നാട്ടിൽ ബാപ്പുമ്മയുടെ ചട്ടി പത്തിരിയും, ഉമ്മയുടെ അരി പത്തിരിയും, ബീവത്തുത്താന്റെ കൈ പത്തിരിയും എത്രയേറെ നല്ലതായിരുന്നു. അക്കാലം ഇനി ഒരിക്കലും തിരിച്ച് വരില്ല. എന്നാലും ഇങ്ങനെയുണ്ടൊ ഒരു മായം ചേർക്കൽ ? നാടെങ്ങും വിഷമത്സ്യങ്ങളും വിഷ പത്തിരികളും നിറഞ്ഞു കവിയുന്നു.

പലർക്കും പലരെയും പേടിയാണ് ഇന്ന്. പൊറോട്ടയടിക്കുന്ന വാസുവിനെയും മൈദ മത്തിരിയുണ്ടാക്കുന്ന ഹംസയെയും ബേക്കറിയിലെ ചവറു മുരുകനെയും ഭയക്കുന്നുണ്ടിന്ന് എല്ലാവരും. ആരോഗ്യ കേരളം ഐശ്വര്യ കേരളം എന്ന് ചൊല്ലുന്നവർ മത്തിരിയാണ് തിന്നു കൊണ്ടിരിക്കുന്നതെന്ന കാര്യവും മറന്നു പോകുന്നു.

ആ യഥാർത്ഥ അരി പത്തിരി, ഭക്ഷണങ്ങളും കോഴിക്കറിയും ഇങ്ങനെ മായം ചേർത്ത് മയക്കി കിടത്തുന്ന കാലത്ത് കണ്ടെത്തുക ഇനി പ്രയാസമായിരിക്കും അതിന്നായി നമ്മുക്കും പ്രാർത്ഥിക്കാം.

വെറുതെ കിട്ടുന്ന കുമ്മായത്തിലും പഞ്ചസാരയുണ്ടല്ലൊയെന്നു കരുതി തിന്നാതിരിക്കുന്നത് തന്നെയാണ് ബുദ്ധി. ഭക്ഷണത്തിൽ എന്താണെന്ന് പടച്ചവൻ ആരോ, അവന് മാത്രമെ അറിയൂ എന്ന ചിന്തയുണ്ടാകുന്നത് നല്ലതാണ്. ദൈവത്തിന്റെ നാമത്തിൽ ഞാൻ ആരംഭിക്കുന്നുവെന്ന് ചൊല്ലി കഴിക്കുന്നത് തന്നെയാണ് ഉത്തമം. കൃഷിക്കാർക്കും സുമസ്സുകൾക്കും നല്ലത് വരുമെന്ന് ഈ അവസരത്തിൽ ഓർത്ത് സമാധാനിക്കാം. എല്ലാം അറിയുന്ന രക്ഷകനായ ദൈവത്തിന് സ്തുതിയും പ്രാർത്ഥനയുമായി കഴിയാം. അതാണ് ഉത്തമം. അതിനേ നമുക്കു കഴിയൂ. ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

Homage



# ഐസക് തോമസ് കൊട്ടുകാപ്പള്ളി

ഐസക് തോമസ് കൊട്ടുകാപ്പള്ളി ചലച്ചിത്ര സംവിധാനത്തിലും തിരക്കഥാരചനയിലും പൂനാ ഫിലിം ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും ബിരുദം നേടി. ലണ്ടൻ ട്രിനിറ്റി കോളേജ് ഓഫ് മ്യൂസിക്കിൽ നിന്നും സംഗീതത്തിൽ സർട്ടിഫിക്കറ്റ് കരസ്ഥമാക്കി.

ഗിരീഷ് കാസറവള്ളിയുടെ തായി സഹേബയിലൂടെയാണ് ഐസക് തോമസ് കൊട്ടുകാപ്പള്ളിയുടെ സിനിമയിലേക്കുള്ള അരങ്ങേറ്റം. പശ്ചാത്തല സംഗീതത്തിനുള്ള ദേശീയ പുരസ്കാരം മൂന്നു തവണ നേടി. അടൂർ ഗോപാലകൃഷ്ണൻ, ഷാജി എൻ കരുൺ തുടങ്ങിയവരുടെ സിനിമകൾക്ക് സംഗീതം നൽകി. സഞ്ചാരത്തിന് 2004 ൽ മികച്ച പശ്ചാത്തലസംഗീതത്തിനുള്ള കേരളസംസ്ഥാന ചലച്ചിത്രപുരസ്കാരം ലഭിച്ചു. ഇരുന്നൂറോളം പരസ്യചിത്രങ്ങൾ സംവിധാനം ചെയ്തിട്ടുണ്ട്. ആദാമിന്റെ മകൻ അബുവിലെ പശ്ചാത്തല സംഗീതത്തിലൂടെ 2010ൽ ദേശീയ അവാർഡിനർഹനായി. കുട്ടിസ്രാങ്ക്, മാർഗം, സഞ്ചാരം തുടങ്ങി നിരവധി ചിത്രങ്ങളുടെ പശ്ചാത്തല സംഗീതം ചെയ്തിട്ടുണ്ട്. തിരക്കഥാരംഗത്തും ശ്രദ്ധേയനായിരുന്നു. മലയാളത്തിനു പുറമെ കന്നഡ, ഹിന്ദി സിനിമകളിലും പ്രവർത്തിച്ചുണ്ട്. 72-ാം വയസ്സിൽ 2021 ഫെബ്രുവരി 18ന് അന്തരിച്ചു.

## പുസ്തക പരിചയം

### The 1-Page Marketing Plan
by Allan Dib




To build a successful business, you need to stop doing random acts of marketing and start following a reliable plan for rapid business growth. Traditionally, creating a marketing plan has been a difficult and time-consuming process, which is why it often doesn't get done.In The 1-Page Marketing Plan, serial entrepreneur and rebellious marketer Allan Dib reveals a marketing implementation breakthrough that makes creating a marketing plan simple and fast. It's literally a single page, divided up into nine squares. With it you'll be able to map out your own sophisticated marketing plan and go from zero to marketing hero.Whether you're just starting out or are an experienced entrepreneur, The 1-Page Marketing Plan is the easiest and fastest way to create a marketing plan that will propel your business growth.

In this groundbreaking new book you'll discover:

- How to get new customers, clients, or patients and how to make more profit from existing ones.
- Why “big business” style marketing could kill your business and strategies that actually work for small and medium-sized businesses.
- How to close sales without being pushy, needy, or obnoxious while turning the tables and having prospects begging you to take their money.
- A simple step-by-step process for creating your own personalized marketing plan that is literally one page. Simply follow along and fill in each of the nine squares that make up your own 1-Page Marketing Plan.

Amazon Kindle Price : Rs.199/-







# വായനക്കാരുടെ മനസ്സിൽ കാർട്ടൂൺ വരയ്ക്കുന്ന പ്രതാപൻ

ചിത്രരചന പഠിക്കാതെയാണ് കാർട്ടൂൺ വരച്ചു തുടങ്ങിയത്. കാർട്ടൂൺ വരയ്ക്കാൻ അറിയാതെ മറ്റു കാർട്ടൂണുകളെപ്പോലെ വരയ്ക്കുകയായിരുന്നു. മനോരമയിൽ നിന്നാണ് ആദ്യ പ്രതിഫലമായ 10 രൂപ കിട്ടിയത്. അത് ഒരിക്കലും മറക്കുവാൻ സാധിക്കുകയില്ല. കാർട്ടൂണിൽ നിന്നു കിട്ടുന്ന ആദ്യത്തെ പ്രതിഫലം! അന്ന് 15 വയസ്സു പ്രായം.

കോവിഡിനെ ഏറ്റവും കൂടുതൽ കാർട്ടൂണുകളിൽ ഉൾപ്പെടുത്തി ആസ്വാദകരുടെ ശ്രദ്ധ ഏറ്റുവാങ്ങിയ കാർട്ടൂണിസ്റ്റ്. സൂക്ഷിച്ചില്ലെങ്കിൽ കൊറോണ സകല ജീവനും നശിപ്പിക്കുമെന്നും നാശമേൽക്കാതെ കൊറോണയിൽ നിന്ന് എങ്ങനെ രക്ഷപെടാം എന്നും കാർട്ടൂണിലൂടെ മനസ്സിലാക്കാൻ നമുക്ക് സാധിച്ചു. ഇത്രയും കേട്ടു കഴിഞ്ഞാൽ അധികം ആർക്കും ആലോചിക്കേണ്ടി വരികയില്ല. ഫെയിസ്ബുക്കിലൂടെ അവർ ദിവസവും കാണുന്ന പ്രതാപൻ പുളിമാത്തിന്റെ കാർട്ടൂൺ അവരുടെ മനസ്സിൽ ഓടിയെത്തും.

കൊറോണ ഇൻഡ്യയിലേയ്ക്ക് എത്തിയപ്പോൾ മുതൽ പ്രതാപൻ പുളിമാത്തിന്റെ കാർട്ടൂണിൽ കൊറോണ പ്രത്യക്ഷപ്പെടാൻ തുടങ്ങി. ലോകം മുഴുവൻ നശിപ്പിക്കാനെത്തിയ കൊറോണയെ കാർട്ടൂൺ കാണുന്നവർക്കെല്ലാം മനസ്സിലാകുന്ന വിധം പ്രതാപൻ വരയ്ക്കാനും എഴുതാനും തുടങ്ങി. കൊറോണ ഈ ലോകത്തു നിന്ന് പോകുന്നതുവരെ പ്രതാപന്റെ കാർട്ടൂണിൽ കൊറോണ പ്രത്യക്ഷപ്പെടും. കൊറോണ ഇവിടെ നിന്ന് മാറിയതിനു ശേഷമേ പ്രതാപന്റെ കാർട്ടൂണിൽ നിന്ന് കൊറോണയെ മാറ്റുകയുള്ളൂ. നമ്മുടെ മനസ്സിൽ നിന്ന് മാറാത്ത കാട്ടൂൺ വരച്ച പ്രതാപനെ നമുക്ക് പരിചയപ്പെടാം.

തിരുവനന്തപുരം ജില്ലയിലെ പുളിമാത്ത് എന്ന സ്ഥലത്ത് വേലായുധൻ പിള്ളയുടെയും സുമതി




അമ്മയുടെയും മകനായി ജനിച്ചു. പുളിമാത്ത് എൽ.പി. എസ്സിലും കിളിമാനൂർ ഗവ: ഹൈസ്ക്കൂളിലും പഠിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം നിലമേൽ എൻ.എസ്.എസ്. കോളേജിൽ പ്രീഡിഗ്രിയ്ക്കു പഠിച്ചു. എൽ.പി.സ്ക്കൂളിൽ പഠിക്കുമ്പോൾ മുതൽ ചിത്രരചനയിൽ വലിയ താൽപ്പര്യമായിരുന്നു. എട്ടാം ക്ലാസ്സിൽ എത്തിയപ്പോൾ മുതൽ ചിത്രങ്ങളേയും ചിത്രകാരന്മാരെയും സ്നേഹിച്ചു തുടങ്ങി. പല ചിത്രങ്ങളും വരച്ചു തുടങ്ങി. ചിത്രകലാ വിദ്യാലയത്തിൽ ചേർന്ന് പഠിക്കണമെന്ന് വലിയ താൽപ്പര്യമായിരുന്നു. സാമ്പത്തിക പരാധീനത കാരണം സാധിച്ചില്ല.

"ചിത്രരചന പഠിക്കാൻ പറ്റിയില്ലെങ്കിലും വരയ്ക്കാനുള്ള എന്റെ ആഗ്രഹം മാറിയില്ല. ഞാൻ തനിയെ ഇരുന്ന് വരയ്ക്കാൻ തുടങ്ങി. പടങ്ങൾ വരച്ചിട്ട് വീട്ടുകാരെയും സുഹൃത്തുക്കളേയും കാണിച്ചു. അവരുടെ എല്ലാം അഭിപ്രായം അറിയുമായിരുന്നു.

പടങ്ങൾ വരയ്ക്കുമ്പോൾ കാർട്ടൂണിനോടായിരുന്നു കൂടുതൽ താൽപ്പര്യം. നല്ല കാർട്ടൂണിസ്റ്റുകളുടെ കാർട്ടൂണുകൾ ആദ്യം പകർത്തി നോക്കിയിട്ടുണ്ട്. ഓരോ കാർട്ടൂണിന്റെയും സ്റ്റൈലും കാർട്ടൂണിലെ കഥാപാത്രങ്ങളുടെ ദു:ഖ സമയത്തെയും സന്തോഷ സമയത്തെയും എല്ലാം വ്യത്യാസം ഞാൻ നന്നായി നോക്കി മനസ്സിലാക്കുമായിരുന്നു. എന്നിട്ട് ഒരോ കാർട്ടൂണുകൾ ഞാൻ തനിയെ വരച്ചു തുടങ്ങി. വരച്ച കാർട്ടൂണുകൾ കൂട്ടുകാരെ കാണിച്ചു. അവർക്ക് എന്റെ കാർട്ടൂൺ വളരെ ഇഷ്ടപ്പെട്ടു. വരയ്ക്കുന്ന കാർട്ടൂണുകൾ കൂട്ടുകാരെ കാണിച്ച ശേഷം ഓരോ പ്രസിദ്ധീകരണത്തിനും അയച്ചുകൊടുത്തു തുടങ്ങി. കാർട്ടൂണുകൾ അയച്ചു കൊടുത്ത ഓരോ വാരികകളും മാസികകളും എല്ലാം ഞാൻ വാങ്ങിച്ച് കാർട്ടൂൺ വന്നിട്ടുണ്ടോ എന്ന് നോക്കാൻ തുടങ്ങി. നിരാശ! ഒന്നിലും എന്റെ കാർട്ടൂൺ വന്നിട്ടില്ല. 1979ൽ എന്റെ പ്രയത്നത്തിന്റെ ഫലം കിട്ടി. കോട്ടയത്തുനിന്നും പ്രസിദ്ധീകരിച്ചിരുന്ന മാമാങ്കം എന്ന വാരികയിൽ എന്റെ ആദ്യകാർട്ടൂൻ അച്ചടിച്ചുവന്നു. അന്ന് പഞ്ചായത്ത് തെരഞ്ഞെടുപ്പു കഴിഞ്ഞ് വർഷങ്ങളോളം അടുത്ത തെരഞ്ഞെടുപ്പു നടക്കാതെ തിരഞ്ഞെടുക്കപ്പെട്ടവർ പതിനേഴു വർഷത്തോളം ഭരിച്ചു. ആ സംഭവം വെച്ചുള്ള കാർട്ടൂണാണ് ആദ്യം വരച്ചത്. ഒരു മാമ ഒരു പെണ്ണിന്റെ വീട്ടിൽ ചെന്നിട്ടു പറയുന്നു. പഞ്ചായത്തിലെ ഒരു വാർഡുമെമ്പർ ഉണ്ട് തിരഞ്ഞെടുത്തിട്ട് ഒരു പാട് നാളായി. കല്യാണം കഴിച്ചാൽ സുഖമായി ജീവിക്കാം അയാളുടെ മെമ്പർ സ്ഥാനം ഒരിക്കലും പോവുകയില്ല. എന്ന് പറയുന്നു. കാർട്ടൂൺ വായനക്കാർക്കെല്ലാം ഇഷ്ടപ്പെട്ടു.

അതിനു ശേഷം മനോരമ, മംഗളം തുടങ്ങിയ വാരികകളിലും എന്റെ കാർട്ടൂൺ പ്രസിദ്ധീകരിച്ചു തുടങ്ങി. മനോരമയിൽ നിന്നാണ് എനിക്ക് ആദ്യ പ്രതിഫലമായ 10 രൂപ കിട്ടിയത്. അത് എനിക്ക് ഒരിക്കലും മറക്കുവാൻ സാധിക്കുകയില്ല. കാർട്ടൂണിൽ നിന്നു കിട്ടുന്ന ആദ്യത്തെ പ്ര










തിഫലം! അന്ന് 15 വയസ്സു പ്രായം. പിന്നീട് ഓരോ ആശയങ്ങൾ ഉണ്ടാക്കി കാർട്ടൂൺ വരയ്ക്കാൻ തുടങ്ങി. ഒരുപാട് ആശയങ്ങൾ അനുഭവത്തിൽ നിന്നും കണ്ടു പിടിച്ചും ഓരോ കഥാപാത്രങ്ങളെ സൃഷ്ടിച്ചും കാർട്ടൂൺ വര തുടങ്ങി. മനോരമയിൽ നിന്ന് കാശു കിട്ടിയ ശേഷം മറ്റു പല വാരികകളും പ്രതിഫലം തന്നു തുടങ്ങി. ദീപിക, സഖി, ചെമ്പകം, കുമാരി, മധുരം, ചെമ്പരത്തി, മംഗളം, രഞ്ജിനി, ജനയുഗം, തരംഗിണി, ബാലരമ, ബാലമംഗളം, മുത്തശ്ശി, കുട്ടികളുടെ ദീപിക, വനിത, മഹിളാരത്നം, കന്യക, ഗൃഹലക്ഷ്മി, പാക്കനാർ, മന്ത്രി, ചിരിവീണ്ടുംചിരി, എന്നീ പ്രസിദ്ധീകരണങ്ങളിൽ വരച്ചു. അവർ എല്ലാവരും കാശ് തരുമായിരുന്നു. അതിനു ശേഷം ചിരിച്ചെപ്പിലും ഹാസ്യ കൈരളിയിലും വരച്ചു. ഞാൻ വരച്ചു തുടങ്ങിയതിനു ശേഷമാണ് പല പ്രസിദ്ധീകരണങ്ങളും തുടങ്ങിയത്. ആ പ്രസിദ്ധീകരണങ്ങളിലെല്ലാം അരപേജ് കാർട്ടൂൺ വരച്ചിരുന്നു.

ചിത്രരചന പഠിക്കാതെയാണ് കാർട്ടൂൺ വരച്ചു തുടങ്ങിയത്. കാർട്ടൂൺ വരയ്ക്കാൻ അറിയാതെ മറ്റു കാർട്ടൂണുകളെപ്പോലെ വരയ്ക്കുകയായിരുന്നു. കാർട്ടൂൺ ക്യാമ്പിൽ പങ്കെടുത്തതിനു ശേഷമാണ് നന്നായി കാർട്ടൂൺ വരയ്ക്കുന്നതിനെക്കുറിച്ച് ഞാൻ മനസ്സിലാക്കുന്നത്. ആദ്യകാലത്ത് വരയ്ക്കുന്നതിന്റെ ബ്ലോക്ക് എടുത്തിട്ടാണ് പ്രിന്റ് അടിക്കുന്നത് ഓഫ്സെറ്റ് പ്രിന്റിംഗ് ആയതോടെ ബ്ലോക്ക് എടുപ്പൊക്കെ മാറി. വരച്ചുകൊടുത്താൽ പെട്ടെന്ന് പ്രിന്റെടുക്കാൻ ഓഫ്സെറ്റുകാർക്ക് കഴിയും. (ഇപ്പോൾ എല്ലാം ഓഫ് സെറ്റാണ് ) പഴയ ബ്ലോക്ക് എടുപ്പ് സമ്പ്രദായം നിന്നു.

ജനയുഗത്തിൽ കുട്ടപ്പേട്ടൻ എന്ന അരപേജ് കാർട്ടൂൺ വരച്ചിട്ടുണ്ട്. നാട്ടിൽ നടക്കുന്ന കാര്യങ്ങളെപ്പറ്റിയും നല്ല കാര്യങ്ങൾക്കുണ്ടാകുന്ന വിമർശനങ്ങളെപ്പറ്റിയും എല്ലാം കാർട്ടൂൺ വരച്ചിട്ടുണ്ട്. പൗരധ്വനി വാരികയിൽ 'ഉണ്ണിയും ഉഷയും' എന്ന ഒരു ഫുൾ പേജ് കാർട്ടൂൺ വരയ്ക്കുമായിരുന്നു. ബോബനും മോളിയും പോലെ ഉണ്ണി, ഉഷ എന്നീ രണ്ടു കുട്ടികളുടെ കുസൃതിയിൽ തുടങ്ങി കുസൃതിയിൽ അവസാനിക്കുന്ന കാർട്ടൂൺ ആയിരുന്നു 'ഉണ്ണിയും ഉഷയും'. ജനയുഗത്തിൽ നാട്ടുവിശേഷം എന്ന ഫുൾ പേജ് കാർട്ടൂൺ വരച്ചിരുന്നു. ആര്യാട് ഗോപി ആയിരുന്നു അന്ന് അതിന്റെ പത്രാധിപർ.

കുമാരി വാരിക വരയ്ക്കുന്നതിനു നന്നായി കാശ് നൽകുമായിരുന്നു. അവർക്ക് 'വാരവിശേഷം' എന്നൊരു ഫുൾ പേജ് കാർട്ടൂൺ ഉണ്ടായിരുന്നു. മനോരാജ്യവും അതേപോലെ നല്ല രീതിയിൽ കാശ് തരുമായിരുന്നു. മനോരാജ്യത്തിൽ 'കേശവേട്ടൻ' എന്നൊരു കാർട്ടൂൺ വരയ്ക്കുന്നുണ്ടായിരുന്നു. മനോരമയിലും പോക്കറ്റ് കാർട്ടൂൺ ധാരാളം വരച്ചിട്ടുണ്ട്. മനോരമയിൽ കാർട്ടൂൺ തിരഞ്ഞെടുക്കുന്നത് ടോംസ് സാർ ആയിരുന്നു. അദ്ദേഹം എന്റെ ഒരു പാട് കാർട്ടൂൺ തിരഞ്ഞെടുത്തിട്ടുണ്ട്. ആദ്യം എനിക്ക് പ്രതിഫലം തന്നു തുടങ്ങിയ മനോരമയെ ഒരിക്കലും മറക്കാൻ ഒക്കുകയില്ല. ഓരോ ആഴ്ചയിലും ഒരു പാട് പ്രസിദ്ധീകരണങ്ങളിൽ എന്റെ കാർട്ടൂൺ കണ്ട് ഞാൻ സന്തോഷിച്ചിട്ടുണ്ട്. 18 വയസ്സുള്ളപ്പോൾ പല വാരികകളിൽ ഞാൻ വച്ചിരുന്നു. അക്കാലത്ത് ഞാൻ വരയ്ക്കുന്ന എല്ലാ പ്രസിദ്ധീകരണങ്ങളും പ്രതിഫലം തന്നിരുന്നു. അന്ന് അതായിരുന്നു ഏക ഉപജീവനമാർഗ്ഗം. കേശവേട്ടൻ, ശങ്കു അമ്മാവൻ, ഷൈൻ കുമാർ, ശ്രീമാൻ നാരായണൻകുട്ടി, വർക്കിച്ചേട്ടൻ, ടോമി-സിമി, ബിജു-സജി, ഹരികുട്ടൻ, ചിമ്പു, തുടങ്ങിയ വിവിധ കാർട്ടൂൺ കഥാപാത്രങ്ങളെ സൃഷ്ടിക്കുകയും അവ വിവിധ പ്രസിദ്ധീകരണങ്ങളിൽ തുടർ പംക്തിയായി പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്.

1993 ൽ പുറത്തിറങ്ങിയ 'ഓഫാബി' എന്ന മലയാള സിനിമയ്ക്കു വേണ്ടി അസിസ്റ്റന്റ് ആനിമേറ്ററായി ബോംബയിലെ രാംമോഹൻ ബയോഗ്രാഫിക്സ് എന്ന ആനിമേഷൻ സ്റ്റുഡിയോയിൽ വർക്കു ചെയ്തു. ബോംബെയിൽ വെച്ചാണ് ആനിമേഷന്റെ ബാലപാഠങ്ങൾ ഇൻഡ്യൻ ആനിമേഷൻ ലജണ്ടായ രാം മോഹൻ സാറിൽ നിന്നും പഠിച്ചത്. ഫാബിയുടെ വർക്കിനു ശേഷം ബോംബെയിൽ തന്നെ തുടരുകയും രാം മോഹർ സർ UNICEF നു വേണ്ടി ചെയ്ത മീന എന്ന കാർട്ടൂൺ സീരിയലിൽ വർക്ക് ചെയ്യുവാൻ അവസരം ലഭിക്കുകയും ചെയ്തു. ബോംബെയിൽ ZEE TV യുടെ ആനിമേഷൻ സ്റ്റുഡിയോയിലും 6 മാസക്കാലം ജോലി ചെയ്തു.

കാർട്ടൂൺ പല വാരികകളിലും തുടർന്നു. കാർട്ടൂണിസ്റ്റ് സുകുമാർ സാർ എന്നെ ഒരു പാട് സഹായിച്ചിട്ടുണ്ട്. കാർട്ടൂൺ വരയ്ക്കുന്ന രീതി, ഭാവങ്ങളുടെ വ്യത്യാസം ഇതെല്ലാം സുകുമാർ സാർ പറഞ്ഞു തരുമായിരുന്നു. അന്ന് പ്രസിദ്ധീകരിച്ചു കൊണ്ടിരുന്ന മനശാസ്ത്രം എന്ന മാസികയിൽ രണ്ട് ഫുൾ പേജ് കാർട്ടൂൺ എന്നെ കൊണ്ട് വരപ്പിക്കുമായിരുന്നു.

'ദേവങ്കിളും ഡുങ്കുവും' എന്നായിരുന്നു കാർട്ടൂണിന്റെ പേര്. എനിയ്ക്ക് നല്ല തുകയും അവിടെ നിന്ന് വാങ്ങി തരുമായിരുന്നു. അഞ്ചു വർഷം എന്നേക്കൊണ്ട് 'ദേവങ്കിളും ഡുങ്കുവും' വരപ്പിച്ചു.

31-ാം വയസ്സിൽ എനിയ്ക്ക് ജോലി കിട്ടി 1994-ൽ കേരള സർക്കാർ ജോലി. വിദ്യാഭ്യാസ വകുപ്പിൽ. സർക്കാർ ജോലിയിൽ തുടരവെ ദീർഘകാല ശമ്പള രഹിത അവധിയെടുത്ത് 1999 ൽ തിരുവനന്തപുരത്ത് ടെക്നോപാർക്കിൽ പ്രവർത്തനമാരംഭിച്ച ടൂൺസ് ആനിമേഷനിൽ ജോയിൻ ചെയതു. 2001 ആയപ്പോൾ എറണാകുളത്ത് നെസ്റ്റ് ആനിമേഷനിൽ ചേർന്നു. അന്ന് നെസ്റ്റിൽ വെച്ച് പ്രശസ്ത കാർട്ടൂണിസ്റ്റ് ബി.എം.ഗഫൂറിന്റെ പൊളിറ്റിക്കൽ കാർട്ടൂൺ 'അകം പൊരുൾ' എന്ന പേരിൽ ആനിമേറ്റ് ചെയ്തു. അത് ഏഷ്യനെറ്റ് ഗ്ലോബൽ ചാനലിൽ ആഴ്ചയിൽ ഒന്ന് വീതം ടെലികാസ്റ്റ് ചെയ്തിരുന്നു.

മലയാളത്തിലെ ആദ്യത്തെ പൊളിറ്റിക്കൽ അനിമേറ്റഡ് കാർട്ടൂണായിരുന്നു അകം പൊരുൾ. കാർട്ടൂണിസ്റ്റ് നാഥൻ സാറിന്റെ കാർട്ടൂണുകളും അകം പൊരുൾ ടൈറ്റിലിൽ ആനിമേഷൻ ചെയ്തിട്ടുണ്ട്. 2007 മുതൽ ബാംഗ്ലൂർ ബേസ്ഡ് ആനിമേഷൻ അക്കാഡമി ആയ ആൻറസ് ലും തിരുവനന്തപുരത്തെ ടൂൺസ് ആനിമേഷൻ അക്കാഡമിയിലും 2D ആനിമേഷൻ ഫാക്കൽറ്റിയായി ജോലി ചെയ്തു. 2011 ൽ സർക്കാർ ജോലിയിൽ തിരികെ പ്രവേശിക്കുകയും 2019 മേയ് മാസം റിട്ടയർ ചെയ്യുകയും ചെയ്തു. മറ്റു ജോലിയ്ക്ക് പോയതു കാരണം 13 വർഷം സർവീസെ കിട്ടിയിട്ടുള്ളു.''

ആദ്യകാലത്ത് പ്രതാപൻ പൊളിറ്റിക്കൽ കാർട്ടൂണുകൾ വരച്ചിരുന്നെങ്കിലും പിന്നീട് സോഷ്യൽ കാർട്ടൂണുകളിലേക്കു തിരിഞ്ഞു. പൊളിറ്റിക്കൽ കാർട്ടൂണുകൾ പോലെ സോഷ്യൽ കാർട്ടൂണിനും അതിന്റേതായ പ്രാധാന്യമുണ്ടെന്ന് പ്രതാപൻ വിശ്വസിക്കുന്നു. ബോംബയിലെ അമൃത ഭാരതി ഫീച്ചേഴ്സ് സിൻഡിക്കേറ്റിനു വേണ്ടി ടിങ്കു എന്ന ഒരു കാർട്ടൂൺ കഥാപാത്രത്തെ സൃഷ്ടിക്കുകയും അതിനെ വെച്ച് ഒരു നിശബ്ദ കാർട്ടൂൺ പരമ്പര വരയ്ക്കുകയും അത് ഇന്ത്യയിലെ ഒട്ടുമിക്ക ഭാഷാ പത്രങ്ങളിലും പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടുണ്ട്. കാർട്ടൂൺ മേഖലയിലെ സമഗ്ര സംഭാവന പരിഗണിച്ച് കേരള കാർട്ടൂൺ അക്കാഡമിയ്ക്കു വേണ്ടി കാർട്ടൂണിസ്റ്റ് സുകുമാർ ഏർപ്പെടുത്തിയ കെ.എസ്. പിള്ള കാർട്ടൂൺ പുരസ്കാരം പ്രശസ്ത നടൻ മധുവിൽ നിന്നും ഏറ്റുവാങ്ങി. കാവാലം നാരായണപ്പണിക്കർ പുരസ്കാരം

















പ്രശസ്ത സംവിധായകൻ അടൂർ ഗോപാലകൃഷ്ണൻ നൽകിയിട്ടുണ്ട്. നിരവധി പുരസ്ക്കാരങ്ങൾ പ്രതാപൻ നേടിയിട്ടുണ്ട്. ചിരിക്കുന്നതിനും ചിന്തിക്കുന്നതിനും പുറമേ ബോധവൽക്കരണത്തിനും ഇന്ന് കാർട്ടൂണിന് പങ്കുണ്ട്. അതിനുദാഹരണമാണ് ഈ കൊറോണക്കാലത്ത് കേരളത്തിലെ കാർട്ടൂണിസ്റ്റുകൾ ചെയ്ത ബോധവൽക്കരണ കാർട്ടൂണുകൾ. അതിൽ പ്രതാപനും പങ്കാളി ആയിട്ടുണ്ട്. കൊറോണ വൈറസ്സിനെ കഥാപാത്രമാക്കി 2020 ഏപ്രിൽ 13 ന് ലോക്ഡൗൺ കാലം മുതൽ പ്രതാപൻ വരച്ചു തുടങ്ങിയ കാർട്ടൂണുകൾ ഒരു ദിവസം പോലും മുടങ്ങാതെ ഫെയ്സ്ബുക്ക് തുടങ്ങിയ മീഡിയകളിൽ ഇന്നും തുടർന്നു കൊണ്ടിരിക്കുന്നു. കേരള സർക്കാരിന്റെ സാമൂഹ്യ സുരക്ഷാ മിഷനു വേണ്ടി നിരവധി ബോധവൽക്കരണ കാർട്ടൂണുകൾ വരച്ചുകൊടുത്തു. ബോധവൽക്കരണ സന്ദേശം നൽകിക്കൊണ്ട് സാമൂഹ്യ സുരക്ഷാ മിഷൻ എല്ലാ ജില്ലകളിലും കാർട്ടൂൺ മതിൽ ഒരുക്കിയപ്പോൾ മിക്ക ജില്ലകളിലും പ്രതാപൻ പങ്കെടുത്തിട്ടുണ്ട്. കൊറോണ ലോകം വിട്ടു പോകുന്നതുവരെ പ്രതാപൻ വരയ്ക്കുന്ന കാർട്ടൂണുകളിലെല്ലാം കൊറോണ വൈറസ് കാണും! ലോകം നശിപ്പിക്കാൻ വന്ന കൊറോണ കാർട്ടൂണിന്റെ ഓരോ ഭാഗത്തും ഇരിയ്ക്കുന്നത് പ്രതാപന്റെ കാർട്ടൂണിൽ കാണാം. ചിത്രകലയുടെ രാജാവായ രവിവർമ്മ തമ്പുരാന്റെ നാടായ കിളിമാനൂർ ആണ് പ്രതാപൻ താമസിക്കുന്നത്. ഭാര്യ ശ്രീലത. മക്കൾ അഖിൽ പ്രതാപ്, അതുൽ പ്രതാപ് എന്നിവർ. ●



**എൽ.രാജശേഖരൻ മുതുകുളം**

## സ്വരൂപം



ജോഷി ജോർജ്
joshygeorgecartoonist@gmail.com

# കാവ്യഭംഗി നിറഞ്ഞ വിഷ്ണുലോകം




അടിമുടി കുലീനതയിൽ കുളിച്ചൊരുങ്ങിയ കവി, ഒന്നാന്തരം അധ്യാപകൻ, ഭാഷാപണ്ഡിൻ, പത്രാധിപർ, ഇങ്ങനെ കൈവച്ച മേഖലകളിലെല്ലാം കൈപ്പുണ്യം നേടിയ വിഷ്ണുനാരായണൻ നമ്പൂതിരി ഓർമയായി.

ഭാരതത്തിന്റെ പൈതൃകവും ഋഷിപാരമ്പര്യവും ആധുനികതയും കവിതയിൽ ചേരുംപടി ചേർത്ത കവിയായരുന്നു. തനി ഗാന്ധിയൻ നിഷ്ഠയിലുള്ള ജീവിതം, തലമുറകളുടെ തന്നെ ആചാര്യൻ. ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ എൻ.വി. കൃഷ്ണവാര്യർക്കൊപ്പം ജോലി ചെയ്തിരുന്നു. ആ കണ്ടുമുട്ടലാണ് വിഷ്ണുനാരായണൻ നമ്പൂതിരിയുടെ കാവ്യ ജീവിതത്തെ മാറ്റി മറിച്ചുകളഞ്ഞത്. കൃഷ്ണവാര്യരാണ് തന്നെ കവിയാക്കിയതെന്നും പരമ്പര്യത്തിന്റെ തനിമ തന്നിൽ കുത്തിനിറച്ചതെന്നും, എൻ.വി. തിരുത്താത്ത ഒരു കവിതയും വെളിച്ചം കണ്ടിരുന്നില്ലെന്നും തുറന്നു പറയുന്നു ഈ ഗുരുഭക്തൻ.

കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, കേരള സാഹിത്യ സമിതി, പ്രകൃതിസംരക്ഷണ സമിതി, കേരള കലാമണ്ഡലം, കേരള സാഹിത്യ അക്കാദമി എന്നിവയിൽ പ്രവർത്തിച്ചിരുന്നു. തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽ നിന്നും വകുപ്പ് അധ്യക്ഷനായി പിരിഞ്ഞതിനു ശേഷം ശാന്തിക്കാരനായി പോയതിന്റെ പിന്നിൽ ഒരു കഥയുണ്ട്. തനിക്ക് മുൻപേ പിറന്ന അഞ്ചു പേരും മരണമടഞ്ഞപ്പോൾ അമ്മ ഉള്ളുലഞ്ഞ് പ്രാർത്ഥിച്ചു. കുടുംബക്ഷേത്രത്തിൽ ശാന്തിക്കാരനുണ്ടാകണമെങ്കിൽ എനിക്കൊരു ആൺകുഞ്ഞിനെ തന്നേ പറ്റു. ഭഗവാൻ അതുകേട്ടു. അങ്ങിനെ പിറന്ന വിഷ്ണു വാക്കു പാലിച്ചു മേൽശാന്തിക്കാരനായി കുടുംബ ക്ഷേത്രത്തിൽ.

എഴുത്തച്ഛൻ, വള്ളത്തോൾ, വയലാർ എന്നിവരുടെ പേരിലുള്ള അവാർഡുകൾ കവി വിഷ്ണുനാരായണൻ നമ്പൂതിരിയെ തേടി എത്തിയിട്ടുണ്ട്. തീർന്നില്ല,

പി സ്മാരക കവിതാ പുരസ്കാരം, കേന്ദ്ര സാഹിത്യ അക്കാദമി അവാർഡ്, ഓടക്കുഴൽ പുരസ്കാരം തുടങ്ങിയവയും കക്ഷി കരഗതമാക്കി. അതുപോലെ കേരള സാഹിത്യ അക്കാദമിയുടെ വിശിഷ്ട അംഗത്വവുമുണ്ട്.

മലയാള കവിതയ്ക്ക് പുതിയ ഭാവുകത്വം നൽകിയ കവിയായാണ് ഇദ്ദേഹം വിലയിരുത്തപ്പെടുന്നത്. പാരമ്പര്യവും ആധുനികതയും വിദഗ്ധമായി സമ്മേളിപ്പിക്കുന്ന ഒരു ശൈലി ഇദ്ദേഹത്തിന്റെ കവിതകളിൽ എന്നെന്നും തെളിവാർന്നു നിൽക്കുന്നു.

വിശ്വമാനവികതയുടെ വിശാലതയും ഭാരതീയസംസ്ക്കാരത്തിന്റെ സംശുദ്ധിയും ഗ്രാമീണജീവിതത്തിന്റെ ശാലീനതയും ഉൾക്കൊള്ളുന്ന ഇദ്ദേഹത്തിന്റെ കാവ്യശില്പങ്ങൾ മലയാളികൾക്ക് അത്ര പെട്ടെന്നൊന്നും മറക്കാനാകില്ല. ●



# Editorials of the month

മലയാള മനോരമ ഫെബ്രുവരി 04, 2021

## സർക്കാർ തുറക്കുന്ന പിൻവാതിൽ

അഭ്യസ്തവിദ്യരായ ലക്ഷക്കണക്കിനു ചെറുപ്പക്കാരാണു കേരളത്തിൽ സർക്കാർ ജോലി തേടി അലയുന്നത്. ഊണും ഉറക്കവും ഉപേക്ഷിച്ചു പഠിച്ച് പി.എസ്.സി. റാങ്ക് പട്ടികകളിൽ മുന്നിലെത്താൻ കഷ്ടപ്പെടുന്നവരെയും മുന്നിലെത്തിയിട്ടും നിയമനം കിട്ടും മുൻപ് റാങ്ക് പട്ടികകളുടെ കാലവധി അവസാനിച്ച് നിരാശരാകുന്നവരെയും നാം കണ്ടുകൊണ്ടിരിക്കുന്നു. ഈ സാഹചര്യത്തിൽ തങ്ങൾക്കു വേണ്ടപ്പെട്ട ആയിരക്കണക്കിനു താൽക്കാലിക ജീവനക്കാരെ സുപ്രീംകോടതിവിധി കാറ്റിൽ പറത്തി സ്ഥിരപ്പെടുത്താനുള്ള സർക്കാർ തീരുമാനം തൊഴിൽരഹിതരുടെ പ്രതിഷേധത്തിനു കാരണമായിരിക്കുന്നു. അർഹതയ്ക്കനുസരിച്ചു തൊഴിൽ എന്നത് ഉദ്യോഗാർത്ഥിയുടെ ന്യായമായ അവകാശമാണെന്ന തിരിച്ചറിവോടെ പ്രവർത്തിക്കേണ്ട ഭരണഘടനാ സംവിധാനമായ പി.എസ്.സിയെ തന്നെ നാണംകെടുത്തുന്നതാണ് ഇത്തരം പിൻവാതിൽ നിയമനങ്ങൾ. ഇത്തരം സ്ഥിരപ്പെടുത്തലുകൾ വളഞ്ഞവഴിയിലൂടെ ജോലിയിൽ പ്രവേശിക്കാമെന്ന ചിന്തയാവും തൊഴിലന്വേഷകരിലുണ്ടാക്കുക. മത്സരപ്പരീക്ഷകളിൽ പങ്കെടുക്കാതെ ചിലരെങ്കിലും താൽക്കാലിക ജോലി അന്വേഷിക്കുന്ന സാഹചര്യവും ഉണ്ടായേക്കാം. സ്ഥിരജോലിയിലേക്കു പലർക്കും പിൻവാതിൽ തുറന്നുകൊടുക്കുന്ന സർക്കാർ കേരളത്തിലെ തൊഴിലന്വേഷകരെ മുഴുവൻ അപമാനിക്കുകയാണെന്നതിൽ സംശയമില്ല.

മാതൃഭൂമി ഫെബ്രുവരി 04, 2021

## പ്രതിരോധമാണ് മികവുറ്റ ചികിത്സ

കണക്കുകൾ പേടിപ്പെടുത്തുന്നവയാണ്, എന്നാൽ പേടിയല്ല പ്രവൃത്തിയാണ് വേണ്ടത്. പ്രതിരോധമെന്ന പ്രവൃത്തി. പറയുന്നത് അർബുദമെന്ന കാൻസർ രോഗത്തെപ്പറ്റിയാണ്. കാലത്തിന്റെയും സാഹചര്യത്തിന്റെയും മാറ്റത്തിനനുസരിച്ച് മാറുന്നുണ്ട് അർബുദവും അതിന്റെ ചികിത്സയും. ഇത്തരം വസ്തുതകൾകൂടി കണക്കിലെടുത്തുള്ള ആസൂത്രണമാകണം രോഗത്തെ തോൽപ്പിക്കാൻ നാം അനുവർത്തിക്കേണ്ടി വരുക. ജീവിതശൈലീരോഗങ്ങളുടെ കേന്ദ്രമാണ് കേരളം. ഇന്ത്യയിൽ ഏറ്റവും കൂടുതൽ അർബുദരോഗികളുള്ള സ്ഥലമെന്ന വിശേഷണവും നമുക്കുതന്നെ. മാറിപ്പോയ ജീവിതരീതികളാണ് ഇക്കാര്യത്തിൽ വലിയ വില്ലനെന്നത് എത്രയോ പറഞ്ഞുപഴകിയ വസ്തുത. നമ്മുടെ സാഹചര്യത്തിനിണങ്ങുന്നതും സമീകൃതവുമായ ഭക്ഷണ – ജീവിതക്രമം നാം തിരിച്ചുപിടിച്ചില്ലെങ്കിൽ കാര്യങ്ങൾ കൂടുതൽ വഷളാകും. സമീകൃതവും നമ്മുടെ സാഹചര്യത്തിനാവശ്യവുമായ ഭക്ഷണക്രമം സ്വായത്തമാക്കുകയെന്നതാണ് വേണ്ടത്. പ്രതിരോധമാണ് ചികിത്സയെക്കാൾ നല്ലതെന്ന വസ്തുത ആപ്തവാക്യമാക്കണം. കാലത്തിന്റെയും സാഹചര്യത്തിന്റെയും മാറ്റത്തിനനുസരിച്ച് മാറുന്നുണ്ട് അർബുദവും അതിന്റെ ചികിത്സയും. ഇത്തരം വസ്തുതകൾകൂടി കണക്കിലെടുത്തുള്ള ആസൂത്രണമാകണം രോഗത്തെ തോൽപ്പിക്കാൻ നാം അനുവർത്തിക്കേണ്ടി വരുക. പ്രതിരോധമാണ് ശക്തിയെന്ന വസ്തുത അർബുദത്തെ നേരിടുന്നതിൽ ഉയർത്തിപ്പിടിക്കാനാകണം. അങ്ങനെ ഈ വിപത്തിനെയും നമുക്ക് മറികടക്കാം. ജാഗ്രതയോടെ ദൃഢനിശ്ചയത്തോടെ.

ദീപിക ഫെബ്രുവരി 10, 2021

## സർവകലാശാല സേവനങ്ങൾ വിദ്യാർത്ഥികളുടെ അവകാശം

വിദ്യാർത്ഥികൾക്കു സർട്ടിഫിക്കറ്റുകൾ നൽകുന്നതടക്കമുള്ള സേവനങ്ങൾ കാലതാമസം കൂടാതെ നിശ്ചിത സമയത്തു തന്നെ സർവകലാശാലകൾ ലഭ്യമാക്കുക ഏറ്റവും പ്രധാനമാണെന്ന് മുഖ്യമന്ത്രി വ്യക്തമാക്കി. കോഴ്സ് ആരംഭിക്കൽ, പരീക്ഷ നടത്തൽ, ഫലംപ്രഖ്യാപിക്കൽ എന്നിവയിലൊന്നും കാലതാമസമുണ്ടാകാൻ പാടില്ല. ഈ നിർദേശം പാലിക്കാൻ സർവകലാശാലകൾ തയാറായാൽത്തന്നെ സംസ്ഥാനത്തെ ഉന്നതവിദ്യാഭ്യാസരംഗത്തിനു നാണക്കേടുണ്ടാക്കുന്ന വലിയൊരു കളങ്കം മാറിക്കിട്ടും. പരീക്ഷാ നടത്തിപ്പിലും അനുബന്ധ പ്രവർത്തനങ്ങളിലുമുള്ള സമയനിഷ്ഠയില്ലായ്മ വിദ്യാർത്ഥികളുടെ നിലവാരത്തെ ബാധിക്കുന്നുണ്ട്. നമ്മുടെ സർവകലാശാലകൾ അന്താരാഷ്ട്ര നിലവാരത്തിന് അടുത്തെങ്ങുമെത്താത്തതിന്റെ അടിസ്ഥാനകാരണവും ഇതൊക്കെത്തന്നെയാവണം. പരീക്ഷകളും ഫലപ്രഖ്യാപനവും എന്നു നടത്തിയാലും അധികൃതർക്ക് പ്രശ്നമില്ലായിരിക്കാം. പക്ഷേ അതു വൈകിയാൽ എത്രയോ കുട്ടികളുടെ ഉന്നതവിദ്യാഭ്യാസത്തിനും ജോലിക്കുമുള്ള സാധ്യതകളാണ് ഇല്ലാതാകുന്നത്. ഒരു അധ്യയനവർഷം നീളുമ്പോൾ ജീവിതത്തിലെ വിലപ്പെട്ട ഒരു വർഷമാണ് പലർക്കും നഷ്ടമാകുക. സമയത്തു പരീക്ഷ നടത്തി ഫലം പ്രഖ്യാപിക്കുന്നതും സർട്ടിഫിക്കറ്റ് നൽകുന്നതും ആരുടേയും ഔദാര്യമല്ല, വിദ്യാർത്ഥികളുടെ അവകാശമാണ്. ഉന്നതവിദ്യാപീഠങ്ങൾ എന്ന നിലയിലുള്ള ഉയർന്ന നിലവാരത്തിലുള്ള പ്രവർത്തനങ്ങളാണോ നമ്മുടെ സർവകലാശാലകളിൽ നടക്കുന്നതെന്ന ഗൗരവതരമായ അവലോകനം നടത്തേണ്ട കാലം അതിക്രമിച്ചു കഴിഞ്ഞു.

മാതൃഭൂമി ഫെബ്രുവരി 11, 2021

## കുരുക്കുകളിൽ പൊലിയരുത് വ്യവസായസ്വപ്നങ്ങൾ

വ്യവസായസംരംഭങ്ങൾ തുടങ്ങാനുള്ള നടപടിക്രമം എളുപ്പമാക്കാനും വ്യവസായസൗഹൃദ അന്തരീക്ഷത്തിനുമായി സിവിൽനിയമങ്ങളിൽ ഭേദഗതി വരുത്താനുള്ള നിർദേശം സ്വാഗതാർഹമാണ്. വ്യവസായം തുടങ്ങുകയും നടത്തിക്കുകയും ചെയ്യുന്നത് സാമൂഹികപ്രതിബദ്ധത ആവശ്യമുള്ള കാര്യമാണ്. ഒരു സംരംഭം തുടങ്ങുന്നതിനൊപ്പം ഒട്ടേറെ ആളുകൾക്ക് തൊഴിൽ നൽകുകയും അതുവഴി നാടിനെ സാമ്പത്തികമായും സാംസ്കാരികമായും ഉയർത്തുകയുമാണ് വ്യവസായി ചെയ്യുന്നത്. വ്യവസായങ്ങളാണ് ഏതൊരു നാടിന്റെയും പുരോഗതിയുടെ അടിസ്ഥാനം. വ്യവസായ തർക്കങ്ങളുമായി ബന്ധപ്പെട്ട സിവിൽ കേസുകളിൽ തടവുശിക്ഷ ഒഴിവാക്കാൻ ചട്ടങ്ങളിൽ ഭേദഗതി വരുത്തണമെന്ന് കേന്ദ്രസർക്കാർ സംസ്ഥാനസർക്കാരുകൾക്ക് നിർദേശം നൽകിയത് നല്ല തീരുമാനമാണ്. സംസ്ഥാനത്ത് അടുത്ത കാലത്തായി വ്യവസായ സൗഹൃദ അന്തരീക്ഷവും നിക്ഷേപസൗഹൃദാന്തരീക്ഷവും സംജാതമായിട്ടുണ്ട്. വിദേശത്തുനിന്നടക്കം പല കമ്പനികളും കേരളത്തിൽ നിക്ഷേപ സന്നദ്ധരായി വന്നിട്ടുണ്ട്. വ്യവസായം തുടങ്ങുന്നതിന് ഏകജാലക സംവിധാനത്തിലൂടെ അനുമതികൾ അതിവേഗം ലഭ്യമാക്കുകയും നൂലാമാലകൾ പരമാവധി ഒഴിവാക്കുകയും ചെയ്തതായി വ്യവസായമന്ത്രി വ്യക്തമാക്കിയിട്ടുണ്ട്. കേന്ദ്രനിർദേശം വന്ന സാഹചര്യത്തിൽ സംസ്ഥാനത്ത് വ്യവസായമേഖലയിൽ ചട്ടങ്ങൾ സമഗ്രമായ പരിശോധനയ്ക്ക് വിധേയമാക്കി സംരംഭക - തൊഴിലാളി സൗഹൃദപരമായി പരിഷ്കാരങ്ങൾ വരുത്തേണ്ടതുണ്ട്.

കേരളകൗമുദി ഫെബ്രുവരി 12, 2021

## ഫാക്ടറി ഒലിച്ചുപോയാലും അറിയാത്തവർ

വ്യവസായശാലകളിലെ സുരക്ഷിതത്വം എത്ര അപകടമായും ലാഘവത്തോടും കൂടി കൈകാര്യം ചെയ്യാമെന്നതിന്റെ ഉത്തമോദാഹരണമാണ് തിരുവനന്തപുരത്തെ ട്രാവൻകൂർ ടൈറ്റാനിയം കമ്പനിയിൽ ഉണ്ടായ എണ്ണച്ചോർച്ചയും വൻതോതിലുള്ള പരിസ്ഥിതി പ്രശ്നങ്ങളും. പൈപ്പ്ലൈൻ പമ്പിംഗിനിടെ പൊട്ടി അയ്യായിരം ലിറ്ററോളം എണ്ണ പുറത്തേക്ക് ഒഴുകിയിട്ടും ആരുടേയും ശ്രദ്ധയിൽ പെട്ടില്ലെന്നത് വിസ്മയാവഹം തന്നെ. അപകടകരമായ രാസപദാർത്ഥങ്ങൾ കൈകാര്യം ചെയ്യുന്ന വ്യവസായ സ്ഥാപനത്തിൽ ഒരിക്കലും ഉണ്ടാകാൻ പാടില്ലാത്ത അനാസ്ഥയാണ് ഉണ്ടായിരിക്കുന്നത്. സംഭവത്തെക്കുറിച്ച് അന്വേഷണവും റിപ്പോർട്ട് സമർപ്പണവുമൊക്ക വഴിയേ ഉണ്ടായെന്നിരിക്കും. അനാസ്ഥയുടെ ഫലമായി ഇവിടെ അപകടങ്ങളുണ്ടാകുന്നത് ആദ്യമൊന്നുമല്ല. ഫർണസ് ഓയിൽ കരയിലും കടലിലും പരന്നതിനാൽ പരിസ്ഥിതി ഭീഷണി വലിയ തോതിലാണ്. മലിനീകരണം വൻതോതിലുള്ള ടൈറ്റാനിയം ഫാക്ടറി പൂർണ്ണമായും മലിനീകരണ മുക്തമാക്കാൻ പദ്ധതികൾ ആവിഷ്ക്കരിച്ചതാണ്. അതുമായി ബന്ധപ്പെട്ട് അഴിമതിക്കഥകൾ ശേഷിച്ചതല്ലാതെ മലിനീകരണ നിയന്ത്രണ സംവിധാനങ്ങൾ വന്നില്ലെന്നുവേണം കരുതാൻ. ഏതു തരത്തിലുള്ള മലിനീകരണവും തടയുന്നതിന് അതിശക്തമായ നിയമങ്ങളുള്ള രാജ്യത്ത് സർക്കാർ ഉടമസ്ഥതയിലുള്ള ഒരു സ്ഥാപനത്തിൽനിന്നും നിയമലംഘനമുണ്ടാകുന്നത് നിയമത്തെ പരിഹസിക്കലാണ്.

മാതൃഭൂമി ഫെബ്രുവരി 13, 2021

## പൊതുജനാരോഗ്യവും ഉത്തരവാദിത്വമാണ്

ഔഷധനിർമ്മാണ രംഗത്തുനിന്ന് പൂർണ്ണമായും പിന്മാറാനുള്ള കേന്ദ്രസർക്കാരിന്റെ നീക്കം രാജ്യത്തിന്റെ പൊതുജനാരോഗ്യത്തിൽ വലിയ തിരിച്ചടിയാകും. കേന്ദ്ര പൊതുമേഖലയിൽ അഞ്ച് ഔഷധക്കമ്പനികളാണുള്ളത്. ഇതിൽ രണ്ടെണ്ണം പൂട്ടാനും മൂന്നെണ്ണത്തിന്റെ ഓഹരികൾ വിൽക്കാനുമാണ് നിശ്ചയിച്ചിരിക്കുന്നത്. നടപടികൾ പൂർത്തിയാകുന്നതോടെ കേന്ദ്രസർക്കാർ നിയന്ത്രണത്തിലുള്ള അലോപ്പതി മരുന്നു നിർമ്മാണം ഓർമ്മയാകും. ലാഭനഷ്ടങ്ങളുടെ കണക്കെടുപ്പുകൊണ്ടുമാത്രം ആരോഗ്യരംഗത്തെയും ഔഷധനിർമ്മാണത്തെയും സമീപിക്കുന്നത് ആശാസ്യമല്ല. പൊതുജനാരോഗ്യവും സർക്കാരുകളുടെ ചുമതലയും ഉത്തരവാദിത്വവുമാണെന്ന് ഭരണകർത്താക്കൾ മറന്നുകൂടാ. ഇന്ത്യയിലെ ഔഷധനിർമ്മാണത്തിൽ പൊതുമേഖലയ്ക്ക് സമ്പന്നമായ ചരിത്രമാണുള്ളത്. ബ്രിട്ടീഷിന്ത്യാ കാലത്തുതന്നെ ഇവിടെ തദ്ദേശീയമായി ഔഷധനിർമ്മാണശ്രമങ്ങൾ ആരംഭിച്ചിരുന്നു. എല്ലാ പരിതസ്ഥിതികളും ഒത്തുചേർന്നപ്പോൾ വികസ്വര രാഷ്ട്രങ്ങളുടെ ഫാർമസി എന്ന നിലയിൽ രാജ്യം വളർന്നു. പൊതുമേഖല സംവിധാനങ്ങൾ ബാധ്യത ആയപ്പോൾ വിൽക്കാൻ തീരുമാനിക്കുന്നത് മൂലം ഉണ്ടാകുന്ന ഭവിഷ്യത്തിനെപ്പറ്റിയും ആലോചിക്കേണ്ടതുണ്ട്. ജനകീയാരോഗ്യത്തിൽ പൊതുമേഖലയ്ക്ക് വലിയ പങ്കുണ്ടെന്ന് തിരിച്ചറിഞ്ഞ് വേണ്ട ചികിത്സ സ്വീകരിക്കുകയെന്നതാണ് സാമൂഹികപ്രതിബദ്ധതയുള്ള ഭരണകൂടത്തിന്റെ കർത്തവ്യം.

ദീപിക ഫെബ്രുവരി 17, 2021

## സാന്ത്വനസ്പർശത്തിന്റെ ആശ്വാസം നിഷേധിക്കരുത്

ജനങ്ങളുടെ പ്രശ്നങ്ങൾക്കും പരാതികൾക്കും സത്വരം പരിഹാരം കാണുന്നതിനും മന്ത്രിമാരുടെ നേതൃത്വത്തിൽ ജില്ലാതലത്തിൽ സംഘടിപ്പിക്കപ്പെട്ട 'സ്വാന്തനസ്പർശം' അദാലത്ത് പരിപാടിക്കു മികച്ച പ്രതികരണമാണുണ്ടായത്. ചികിത്സാ സഹായം കിട്ടിയവരും പെൻഷൻ പ്രശ്നം തീർപ്പാക്കപ്പെട്ടവരും അത്യാവശ്യം വേണ്ട സർട്ടിഫിക്കറ്റുകളും രേഖകളും ലഭിച്ചവരുമുൾപ്പെടെ ഈ അദാലത്തിൽ പങ്കെടുത്ത ഒട്ടേറെപ്പേർ തങ്ങളുടെ ആവലാതികൾക്കു പരിഹാരമായതിന്റെ ആശ്വാസത്തിലും സന്തോഷത്തിലുമാണ് മടങ്ങിയത്. മറ്റു നിരവധിപേർക്ക് പരാതി പരിഹരിക്കപ്പെടുമെന്ന് ഉറപ്പോ വാഗ്ദാനമോ ലഭിച്ചു. ജനങ്ങളുടെ ആവശ്യങ്ങൾക്കു പരിഹാരമുണ്ടാക്കുക ഏതൊരു സർക്കാരിന്റെയും കടമയാണ്. ജനകീയാവശ്യങ്ങളുടെ കഴുത്തുഞെരിച്ചുകൊല്ലുന്ന ചുവപ്പുനാടകൾക്കു കുപ്രസിദ്ധമാണ് നമ്മുടെ സർക്കാർ ഓഫീസുകൾ. ഓരോ ഫയലും ഓരോ ജീവിതമാണെന്നും ഉദ്യോഗസ്ഥർ ജനസേവകരാണെന്നും അറിയാമെങ്കിലും സർക്കാർ ഓഫീസുകളിലെ കാര്യങ്ങൾ പഴയ കൊളോണിയൽ വാഴ്ചക്കാലത്തെ സമ്പ്രദായങ്ങളിൽ നിന്നും വലിയ മാറ്റമൊന്നുമില്ലാതെ ഉദ്യോഗസ്ഥർ നിശ്ചയിക്കുന്ന മുറപോലെയാണ് നടക്കുന്നത്. വലിയ നീതി നിഷേധങ്ങളുടെ ഭാണ്ഡക്കെട്ടുകളാണ് സർക്കാർ ഓഫീസുകളിൽ തുറക്കപ്പെടാതെ കിടക്കുന്ന ഫയൽ കൂമ്പാരങ്ങളെന്ന തിരിച്ചറിവിൽ നിന്നാകാം സ്വാന്തനസ്പർശത്തിലൂടെ അവയ്ക്കു പരിഹാരം ഉണ്ടാക്കാമെന്ന ചിന്ത ഭരണ നേതൃത്വത്തിനുണ്ടായത്.

മംഗളം ഫെബ്രുവരി 18, 2021

## മുന്നോട്ടു നയിക്കുന്ന ചുവടുവയ്പ്പുകൾ

തെരഞ്ഞെടുപ്പ് വിജ്ഞാപനത്തിനു മുമ്പായി നിരവധി പദ്ധതികളുടെ ഉദ്ഘാടന തിരക്കിലാണ് സർക്കാർ. ഇതിൽ പൂർത്തിയായതും പൂർണ്ണരീതി കൈവരിക്കാൻ ഇനിയുമേറെ മുന്നോട്ടുപോകാത്തതുമായ നിരവധിയെണ്ണമുണ്ട്. അതിന്റെ പേരിൽ വിമർശിക്കുന്നതിനേക്കാൾ, നിലവിലുള്ള സാധ്യതകൾ വിശാലമാക്കുന്നതിലും വിവരസാങ്കേതിക വിദ്യ നയിക്കുന്ന കാലത്തിന് അനിവാര്യമായ അടിസ്ഥാന വികസനം ആസൂത്രണം ചെയ്യുന്നതിലും സർക്കാർ പുലർത്തുന്ന മികവിന് കൈയടിക്കേണ്ട സമയം കൂടിയാണിത്.

ഇന്റർനെറ്റ് അധിഷ്ഠിത വിനിമയലോകത്ത് കേരളത്തിനു കരുത്തും പ്രതീക്ഷയുമാണ് കെ–ഫോൺ പദ്ധതി. ഏഴു ജില്ലകളിലെ 1000 സർക്കാർ ഓഫീസുകളിൽ ഒന്നാംഘട്ടമായി കണക്ഷൻ നൽകി. പദ്ധതി പൂർത്തിയാകുന്നതോടെ 30,000 സർക്കാർ ഓഫീസുകളിലും വിദ്യാഭ്യാസസ്ഥാപനങ്ങളിലും അതിവേഗ ഇന്റർനെറ്റ് എത്തിക്കുകയാണ് ലക്ഷ്യം. മാറിയ കാലത്തിനും ചിന്തക്കും അനുസൃതമായി ഇന്റർനെറ്റ് സൗകര്യം അവകാശമായി കാണുന്ന ഒന്നായാണ് പദ്ധതിയെ എല്ലാവരും വിലയിരുത്തുന്നത്. അതൊരു പൊൻതൂവലായി മാറാൻ പദ്ധതി നടത്തിപ്പിൽ ഇനിയും ഏറെ ദൂരം പോകേണ്ടതുണ്ട്. പഠനവും ജോലിയുമെല്ലാം വീട്ടിലിരുന്നായതോടെ ഓൺലൈനിൽ ആയ മലയാളിക്ക് ഇനി അതിൽ നിന്ന് പിന്നോട്ട് പോകുക സാധ്യമായിരിക്കില്ല. ഇതുവരെ ചെയ്തു വന്ന കാര്യങ്ങൾ സാങ്കേതികവിദ്യയുടെ സഹായത്തോടെ കൂടുതൽ വേഗത്തിലും അനായസവും കാര്യക്ഷമവുമായി ചെയ്യാനുള്ള വഴി തുറക്കപ്പെടുമ്പോൾ എല്ലാവരും അതു സ്വീകരിക്കുക സ്വാഭാവികമാണ്.

---

മലയാള മനോരമ ഫെബ്രുവരി 25, 2021

## ടെക് ചൂഷണത്തിന് അറുതി വരണം

ഓസ്ട്രേലിയൻ പാർലമെന്റ് പാസാക്കാനിരിക്കുന്ന ഒരു നിയമം ലോകമാകെ ശ്രദ്ധ നേടുകയാണ്. ആഗോള ടെക്നോളജി ഭീമന്മാരായ ഗൂഗിളിനെയും ഫെയ്സ്ബുക്കിനേയും ചൊൽപടിക്കു കൊണ്ടുവരാനുള്ള നിയമം ഇന്ത്യൻ സാഹചര്യത്തിൽക്കൂടി പ്രസക്തമാകുന്നു. വാർത്താമാധ്യമങ്ങളിൽ നിന്നുള്ള ലിങ്കുകളോ വാർത്താസംക്ഷിപ്തമോ ഉപയോഗിക്കുന്ന ഇന്റർനെറ്റ് കമ്പനികളിൽ അതു തയ്യാറാക്കുന്ന മാധ്യമ സ്ഥപനങ്ങൾക്കു പ്രതിഫലം നൽകണമെന്നു നിയമം അനുശാസിക്കുന്നു. ഇതിനെ ഗൂഗിളും ഫെയ്സ്ബുക്കും എതിർക്കുകയും ചെയ്തു. പിന്നീട് ദിവസങ്ങൾക്കുള്ളിൽ തങ്ങളുടെ പ്ലാറ്റ്ഫോമിൽ ഉപയോഗിക്കുന്ന വാർത്ത ഉള്ളടക്കത്തിനും ലിങ്കുകൾക്കും അവ യഥാർത്ഥത്തിൽ തയ്യാറാക്കിയ മാധ്യമസ്ഥാപനങ്ങൾക്ക് പ്രതിഫലം നൽകാൻ തയാറായി. മാധ്യമ മേഖലയിലെ വലിയൊരു വഴിത്തിരിവാണിത്. ഫ്രാൻസിലും സമാനമായ ലൈസൻസിങ് കരാറുകൾ വന്നിട്ടുണ്ട്. യു.എസിലും യൂറോപ്യൻ യൂണിയനിലെ ചില രാജ്യങ്ങളിലും നിയമനിർമ്മാണത്തിന് ആലോചനകൾ നടക്കുന്നു. ഇന്ത്യയിൽ ഇക്കാര്യം സർക്കാർ ഗൗരവമായി പരിഗണിച്ചു തുടങ്ങിയിട്ടില്ല.

വ്യാജ വിവരങ്ങളുടെ പ്രളയകാലത്തു മാധ്യമങ്ങൾ തയാറാക്കുന്ന വാർത്തകളുടെ വിശ്വാസ്യത വളരെ പ്രധാനമാണ്. ഈ വാർത്ത ഉള്ളടക്കമാണ് സേർച്ചിലൂടെയും ക്ലിക്കുകളിലൂടെയും ഗൂഗിളും ഫെയ്സ്ബുക്കും ഉപയോക്താക്കൾക്കു നൽകുന്നത്. അതിലൂടെ അവർ സ്വന്തം പ്ലാറ്റ്ഫോമിന്റെ വിശ്വാസ്യതയും സ്വീകാര്യതയും വർദ്ധിപ്പിക്കുക മാത്രമല്ല വൻ തോതിൽ പരസ്യ വരുമാനം നേടുകയും ചെയ്യുന്നു. ഇത്തരത്തിൽ നേട്ടം ലഭിക്കുമ്പോൾ അതിനായി വാർത്ത തയാറാക്കുന്നതിനു മുതൽമുടക്കിയ മാധ്യമങ്ങൾക്ക് അതിൽ ഒരു വിഹിതത്തിന് അർഹതയുണ്ട്.

ഓസ്ട്രേലിയയിലെ നിയമത്തിന്റെ അടിസ്ഥാന തത്വവും ഇതു തന്നെയാണ്. ഗൂഗിളും ഫെയ്സ്ബുക്കും കരാറിലേർപ്പെടുകയും ലാഭം പങ്കുവയ്ക്കകയും ചെയ്യുമ്പോൾ ഇന്ത്യൻ വാർത്താ മാധ്യമങ്ങൾക്കുണ്ടാകുന്ന വരുമാന വർദ്ധനയും അതിലൂടെ സർക്കാരിനു ലഭിക്കുന്ന നികുതി വർദ്ധനയും പരിഗണിക്കപ്പെടണം. ലോകത്തെ ഏറ്റവും വലിയ ജനാധിപത്യ രാജ്യമെന്ന നിലയിൽ ഇന്ത്യയിൽ ചൂഷണരഹിതമായ പ്രവർത്തന മേഖല മാധ്യമങ്ങൾക്ക് ഉറപ്പുവരുത്തുക എന്നതു പരമപ്രധാനമാണ്.

---

മാധ്യമം ഫെബ്രുവരി 26, 2021

## സർക്കാർ ശമ്പളവും രാഷ്ട്രീയ പ്രവർത്തനവും

എയ്ഡഡ് സ്‌കൂൾ അദ്ധ്യാപകർ തെരഞ്ഞെടുപ്പിൽ മത്സരിക്കുന്നതും രാഷ്ട്രീയ പ്രവർത്തനത്തിൽ പങ്കാളികളാകുന്നതും വിലക്കി കേരള ഹൈക്കോടതി ഡിവിഷൻ ബെഞ്ച് വിധി പ്രസ്താവിച്ചിരിക്കുന്നു. സർക്കാർ ജീവനക്കാരെപ്പോലെ എയ്ഡഡ് അദ്ധ്യാപകർക്കും ശമ്പളം നൽകുന്നത് സർക്കാരാണെന്നും അതിനാൽ അവർക്ക് തെരഞ്ഞെടുപ്പുകളിൽ മത്സരിക്കാനോ രാഷ്ട്രീയപ്രവർത്തനങ്ങളിൽ പങ്കാളിയാകാനോ അവകാശമില്ലെന്നും കോടതി വ്യക്തമാക്കി. അധ്യയനത്തെ ബാധിക്കുന്നതിനാലാണ് എയ്ഡഡ് സ്‌കൂൾ അദ്ധ്യാപകരുടെ രാഷ്ട്രീയ പ്രവർത്തനം നിരോധിക്കണമെന്ന് ആവശ്യപ്പെട്ടത്. നിലവിൽ എയ്ഡഡ് കോളേജ് മുതൽ വിവിധ സർക്കാരിതര സ്ഥാപനങ്ങളിൽ സർക്കാർ ശമ്പളം വാങ്ങി ജോലി ചെയ്യുന്നവർ വരെയുള്ള ധാരാളം പേർ മന്ത്രിമാർ മുതൽ പഞ്ചായത്ത് മെമ്പർമാരായി വരെ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നുണ്ട്. തെരഞ്ഞെടുക്കപ്പെടുന്ന സർക്കാറുകൾ കക്ഷിരാഷ്ട്രീയാതീതമായ ഭരണസംവിധാനമാണെന്നും സർക്കാർ ജീവനക്കാർ ചോദ്യങ്ങളില്ലാതെ ഭരണയന്ത്രത്തെ ചലിപ്പിക്കുന്നവരുമാണെന്ന സങ്കൽപ്പങ്ങൾ വ്യാജ നിർമ്മിതികളാണെന്ന് നിരന്തരം തെളിഞ്ഞുകൊണ്ടിരിക്കുകയാണ്. അദ്ധ്യാപകരുടെ സൂക്ഷ്മവും സ്ഥൂലവുമായ രാഷ്ട്രീയ പ്രവർത്തനങ്ങളാണ് സ്വതന്ത്രമായ ഒരു ജനതയിലേക്കുള്ള കിളിവാതിൽ. അതിനാൽ വിധിയുടെ ഈ മറുവശംകൂടി സമൂഹം അടിയന്തിരമായി ചർച്ച ചെയ്യട്ടെ.

# ചിത്രകാരി, ചിത്രകാരന്മാർക്കായി ഒരു ഓൺ ലൈൻ ചിത്ര പ്രദർശനം

**2017** – ൽ കൊച്ചി ഒബ്രോൺ മാളിൽ കോമുസൺസ് ഗ്യാലറി അണിയിച്ചൊരുക്കിയ 101 പേരുടെ 'ചിത്ര ചന്ത' എന്ന ചിത്രപ്രദർശനത്തിന് ശേഷം രൂപം കൊണ്ടതാണ് ഈ ആർട്ടിസ്റ്റ് ഗ്രൂപ്പ്. ഈ ഗ്രൂപ്പിൽ കലാ കൂട്ടായ്മയോടെ 2021 മാർച്ച് 15 ന് ഒരു ഓൺ ലൈൻ ചിത്രപ്രദർശനം ആരംഭിക്കുന്നു. പ്രഗൽഭരും പ്രശസ്തരുമായ ചിത്രകാരി ചിത്രകാരന്മാരുടെ നിറ സാന്നിദ്ധ്യത്തോടെയാണ് ഈ ഓൺ ലൈൻ ചിത്ര പ്രദർശനം അണിയിച്ചൊരുക്കുന്നത്. അവരുടെ ചിത്രങ്ങൾ ലോകമെമ്പാടുമുള്ള കലാസ്വാദകർക്ക് കണ്ടാസ്വദിക്കുവാനും വാങ്ങിക്കാനും അവസരമൊരുക്കുകയാണ് ഈ കോമുസൺസ്, ആർട്ട് മാർട്ട് – 21.

സാധാരണ നാം നടത്തി പോരുന്ന ചിത്ര പ്രദർശനങ്ങളിൽ നിന്നും വിഭിന്നമായി ലോകമെമ്പാടുമുള്ള മലയാളികളുടെ മനസ്സിനിണങ്ങിയ മലനാടിൻ ചിത്രങ്ങൾ അവരിൽ എത്തിക്കാനും ചുരുങ്ങിയ ചിലവിൽ അവർക്ക് അവ വാങ്ങിക്കാനും അവസരമൊരുക്കുകയാണ് ഈ പ്രദർശനത്തിന്റെ ലക്ഷ്യം.

പല കമ്പനികളിൽ നിന്നും, സ്ഥാപനങ്ങളിൽ നിന്നും, വ്യക്തികളിൽ നിന്നും അന്വേഷണങ്ങളുള്ളതുകൊണ്ടാണ് അത് ഒരു ഓൺ ലൈൻ ഫ്ളാറ്റ്ഫോമിലൂടെ സാക്ഷാൽക്കരിക്കാൻ ശ്രമിക്കുന്നത്. ഈ ഓൺ ലൈൻ പ്രദർശനത്തിലൂടെ എല്ലാവർക്കും മനസ്സിനിണങ്ങിയ ചിത്രങ്ങൾ കണ്ടെത്താനാവുമെന്ന് തന്നെയാണ് സംഘാടകരുടെ പ്രതീക്ഷ.

പ്രഗൽഭരുടെയും, പ്രശസ്തരുടെയും ചിത്രങ്ങളെക്കുറിച്ചും അവരുടെ, തുടർന്നെത്തുന്ന പ്രദർശനങ്ങളെക്കുറിച്ചുമുള്ള വിവരങ്ങളും ഇതു വഴി ലഭ്യമാക്കാനാവുമെന്നതാണ് മറ്റൊരു പ്രത്യേകത.

മാർച്ച15 ന് ആരംഭിക്കുന്ന ചിത്ര പ്രദർശനം മൂന്ന് മാസത്തോളം ഓൺ ലൈനിൽ കാണാനും വാങ്ങിക്കാനും കഴിയും. അതു കഴിഞ്ഞും ഇതുവഴി പുതു ചിത്രങ്ങൾ കണ്ടെത്താനാകും.

കോമുസൺസ് സംഘടിപ്പിക്കുന്ന ഈ ഓൺ ലൈൻ ചിത്ര പ്രദർശനം ക്യൂറേറ്റ് ചെയ്യുന്നത് പ്രഗൽഭ ചിത്രകാരിയും ചിത്രകലാ അദ്ധ്യാപികയും സംഘാടകയുമായ സീമ സുരേഷ് ആണ്. മാർക്കറ്റിംഗ്, പരസ്യ വിഭാഗം എന്നിവ കൈകാര്യം ചെയ്യുന്നത് ദിലീപ് കുമാർ ആണ്.

# ബിഗ് ബാസ്കറ്റിനെ ടാറ്റ ഏറ്റെടുക്കുന്നു

ഓൺലൈൻ പലചരക്ക് വ്യാപാര സംരംഭമായ ബിഗ് ബാസ്കറ്റിനെ ടാറ്റ ഗ്രൂപ്പ് ഏറ്റെടുക്കുന്നു. ബിഗ് ബാസ്ക്കറ്റിന്റെ 68 ശതമാനം ഓഹരികളാണ് ടാറ്റ ഗ്രൂപ്പ് ഏറ്റെടുക്കുന്നത്. ഇടപാടിന് അനുമതി തേടി ടാറ്റ ഗ്രൂപ്പ് കോംപറ്റീഷൻ കമ്മിഷൻ ഓഫ് ഇന്ത്യയെ (സി.സി.ഐ.) സമീപിച്ചിട്ടുണ്ട്. ഇതോടെ രാജ്യത്തെ ഏറ്റവും വലിയ ഓൺലൈൻ ഗ്രോസറി സംരംഭമായി ടാറ്റ ഗ്രൂപ്പ് മാറും. ഏറ്റെടുക്കൽ പൂർണമാകുന്നതോടെ റിലയൻസ് ജിയോമാർട്ട്, ആമസോൺ ഫ്രഷ്, ഫ്ളിപ്കാർട്ടിന്റെ സൂപ്പർ മാർക്കറ്റ് എന്നിവയ്ക്ക് ശക്തമായ വെല്ലുവിളിയുയർത്താൻ ടാറ്റ ഗ്രൂപ്പിനാകും. 2011 ഡിസംബറിലാണ് മലയാളിയായ ഹരി മേനോന്റെ നേതൃത്വത്തിൽ ബിഗ് ബാസ്കറ്റ് പ്രവർത്തനം ആരംഭിച്ചത്. നിലവിൽ 13,500 കോടി രൂപയാണ് കമ്പനിയുടെ വിപണി മൂല്യം.

# യു & ഐ പുതിയ ബ്രാൻഡ് ലോഗോ അനാച്ഛാദനം ചെയ്തു




ഗാഡ്ജെറ്റ് ആക്സസറി, കൺസ്യൂമർ ഇലക്ട്രോണിക്സ് ബ്രാൻഡായ യു & ഐ അതിന്റെ പുതിയ ലോഗോ പ്രകാശനം ചെയ്തു. ഇത് 'ബോൺ ടു വിൻ' എന്ന ടാഗ്‌ലൈൻ ഉപയോഗിക്കുന്നു, പുതിയ സ്ലോഗൻ 'ഇന്ത്യ കി ബ്രാൻഡ്, ഇന്ത്യ കെ ലിയേ' എന്ന മന്ത്രത്തിന്റെ പ്രതീകമാണ്.

പഴയതുമായി താരതമ്യപ്പെടുത്തുമ്പോൾ പുതിയ ലോഗോ കൂടുതൽ പരിഷ്കൃതമാണെന്ന് കമ്പനി അവകാശപ്പെടുന്നു. മാത്രമല്ല അത് ആധുനിക രൂപത്തെ പ്രതിഫലിപ്പിക്കുകയും ഉൽപ്പന്നങ്ങളിലുടനീളം മികച്ച നിലവാരം, പ്രകടനം, സേവന പിന്തുണ എന്നിവ നൽകാനുള്ള കമ്പനിയുടെ ദൗത്യത്തെ പ്രഖ്യാപിക്കുന്നു.

# 2023 വരെ ആഗോള പാർട്ട്ണറായി ബൈജുവിനെ ഐസിസി പ്രഖ്യാപിച്ചു

അന്താരാഷ്ട്ര ക്രിക്കറ്റ് കൗൺസിൽ (ഐസിസി) 2021 മുതൽ 2023 വരെ എഡ്-ടെക് കമ്പനിയായ ബൈജുവിനെ തങ്ങളുടെ ആഗോള പങ്കാളിയായി പ്രഖ്യാപിച്ചു.

മൂന്ന് വർഷത്തെ കരാറിൽ ഇന്ത്യയിൽ നടക്കാനിരിക്കുന്ന ഐസിസി പുരുഷന്മാരുടെ ടി 20 ലോകകപ്പ്, ന്യൂസിലൻഡിൽ നടക്കുന്ന ഐസിസി വനിതാ ക്രിക്കറ്റ് ലോകകപ്പ് എന്നിവയുൾപ്പെടെ എല്ലാ ഐസിസി ഇവന്റുകളും ബൈജൂസ് പാർട്ട്ണറായി തുടരും.

ലോകത്തിലെ ഏറ്റവും വലിയ കായിക ഇവന്റുകളിൽ സംയോജിത ബ്രാൻഡ് സാന്നിധ്യത്തിനുപുറമെ, നൂതന കാമ്പെയ്നുകൾ സൃഷ്ടിക്കുന്നതിലൂടെ ആരാധകരുമായി ഇടപഴകുന്നതിന് ബൈജൂസ് ഐസിസിയുമായി ചേർന്ന് പ്രവർത്തിക്കും. 2019 ഓഗസ്റ്റ് മുതൽ കമ്പനി ഇന്ത്യൻ ക്രിക്കറ്റ് ടീമിന്റെ ഔദ്യോഗിക ജേഴ്സി പാർട്ട്ണറാണ്.

# അനുപ്രിയ ആചാര്യ ചുമതലയേറ്റു



അഡ്വർടൈസിംഗ് ഏജൻസീസ് അസോസിയേഷൻ ഓഫ് ഇന്ത്യ (എഎഎഐ) പ്രസിഡന്റ് ആയി ദക്ഷിണേഷ്യയിലെ പബ്ലിസിസ് ഗ്രൂപ്പിന്റെ ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ അനുപ്രിയ ആചാര്യ ചുമലയേറ്റു. 1945 ൽ രൂപീകരിച്ച പരസ്യ ഏജൻസികളുടെ പരമോന്നത ദേശീയ സംഘടനയാണ് AAAI. ദക്ഷിണേഷ്യയിലെ സിഇഒ പ്രശാന്ത് കുമാറിനെ അസോസിയേഷൻ വൈസ് പ്രസിഡന്റായി ഐക്യകണ്ഠേന തിരഞ്ഞെടുത്തു.

# പബ്ലിസിസ് ഗ്രൂപ്പ് "പബ്ഫിറ്റ്" ആരംഭിച്ചു




പബ്ലിസിസ് ഗ്രൂപ്പിലെ ജീവനക്കാർക്ക് ആരോഗ്യകരമായ ജീവിതശൈലി പ്രോത്സാഹിപ്പിക്കുന്നതിന് ലക്ഷ്യമിട്ടുള്ള ആരോഗ്യ പദ്ധതിയാണ് പബ് ഫിറ്റ്. മനസ്സ്-ശരീര-ആത്മാവ് ഏകോപിപ്പിച്ച് നിലനിർത്തുന്നതിനും മൊത്തത്തിലുള്ള ക്ഷേമം വർദ്ധിപ്പിക്കുന്നതിനും തങ്ങളുടെ ജീവനക്കാരെ സഹായിക്കുകയെന്നതാണ് ഈ പ്രോഗ്രാമിന്റെ ഉദ്ദേശം.

ഫിറ്റ്നെസ് വെല്ലുവിളികൾ എങ്ങനെ സമയബന്ധിതമായി നടപ്പാക്കാം എന്നതിനായി ജീവനക്കാർക്ക് അറിവ്, പഠന മൊഡ്യൂളുകൾ എന്നിവയുള്ള ഒരു വർഷം നീണ്ടു നിൽക്കുന്ന കൂട്ടായ ആരോഗ്യ യാത്രയാണ് ഈ പ്രോഗ്രാം. ആദ്യ ഘട്ടത്തിൽ ആളുകൾ സ്വയം ഒരു ഡയഗ്നോസ്റ്റിക് സർവേയിൽ സ്വയം വിലയിരുത്തുന്നു, ഇത് മൊത്തത്തിലുള്ള ഫിറ്റ്നസ് മാട്രിക്സിൽ അവർ എവിടെ നിൽക്കുന്നുവെന്ന് വെളിപ്പെടുത്തും.

വെൽനസ് പ്ലാറ്റ്ഫോമുമായി സഹകരിച്ച് വികസിപ്പിച്ചെടുത്ത പബ്ലിസിസ് വെൽനസ് ആപ്പ് ആണ് പരിപാടിയുടെ കാതൽ, അതിൽ ഡോക്ടർ കൺസൾട്ടേഷനുകൾ, ഹോം വർക്ക് ഔട്ട് വീഡിയോകൾ, പോഷകാഹാരവുമായി ബന്ധപ്പെട്ട വിവരങ്ങൾ, വെൽനസ് ചലഞ്ച് എന്നിവ നൽകും. ഫിറ്റ്നെസ് അധിഷ്ഠിത സംസ്കാരവും വെൽനസ് പരിഹാരങ്ങളും എളുപ്പത്തിൽ നടപ്പാക്കുക എന്നതാണ് ലക്ഷ്യം.

# 4 വർഷത്തിനിടെ ടിവിയിൽ തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങളെക്കുറിച്ച് 12000 ലധികം പരാതികൾ

2017 നും 2020 നും ഇടയിൽ ടെലിവിഷനിൽ തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങളുമായി ബന്ധപ്പെട്ട് 12,000 ത്തിലധികം പരാതികൾ ലഭിച്ചതായി വാർത്താവിനിമയ മന്ത്രാലയം ലോക്സഭയെ അറിയിച്ചു. തെറ്റിദ്ധാരണ പരത്തുന്ന പരസ്യങ്ങൾക്കെതിരായി മൊത്തം 12,187 പരാതികൾ പോർട്ടലിൽ ലഭിച്ചതായി കേന്ദ്രമന്ത്രി പ്രകാശ് ജാവദേക്കർ.

തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങളുമായി ബന്ധപ്പെട്ട് ഉപയോക്താക്കൾക്ക് പരാതി നൽകാൻ കഴിയുന്ന പോർട്ടൽ ഉപഭോക്തൃ കാര്യ വകുപ്പ് 2015 ൽ ആരംഭിച്ചു.

ഈ പരാതികളിൽ 8,963 പരസ്യങ്ങൾ പിൻവലിക്കുകയോ പരിഷ്കരിക്കുകയോ ചെയ്തുകൊണ്ട് പരിഹരിച്ചതായി മന്ത്രി പറഞ്ഞു.

# ട്വിറ്ററും ടൈംസ് ഇൻറർനെറ്റും ചേരുന്നു

ഗ്രൂപ്പിന്റെ പ്രമുഖ ഓൺലൈൻ പ്രസിദ്ധീകരണങ്ങളിൽ നിന്നുള്ള ഉള്ളടക്കം ടിറ്ററിലെ ആളുകൾക്ക് എളുപ്പത്തിൽ ലഭ്യമാകുമെന്ന് ഉറപ്പുവരുത്തുന്നതിനായി സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമായ ടിറ്റർ, മീഡിയ കോംപ്ലോമറേറ്റായ ടൈംസ് ഇൻറർനെറ്റുമായി ചേർന്നു. ടൈംസ് ഓഫ് ഇന്ത്യ, ഇക്കണോമിക് ടൈംസ് എന്നിവയുൾപ്പെടെ ഇൻഡ്യടൈംസ് ലൈഫ് സ്റ്റൈൽ നെറ്റ്‌വർക്കിനും ബിസിനസ് ഇൻസൈഡറിനു കീഴിലുള്ള ജീവിതശൈലി സവിശേഷതകളിലേക്ക് വിവിധതരം ബ്രാൻഡുകളിലൂടെ ലഭ്യമായ പ്രീമിയം വീഡിയോ ഉള്ളടക്കത്തിലേക്ക് ആക്സസ് നേടാൻ ഈ പങ്കാളിത്തം ടിറ്ററിന്റെ പരസ്യ പങ്കാളികളെ അനുവദിക്കും. ഈ സംയോജനം ടിറ്ററിന്റെ ആംപ്ലിഫൈ സ്പോൺസർഷിപ്പ് പ്രോഗ്രാമുമായി യോജിക്കുന്നു.

വീഡിയോ ഉള്ളടക്കം മുതൽ സ്പോൺസർ ചെയ്ത പ്രോഗ്രാമുകൾ, മാധ്യമ വോട്ടെടുപ്പുകൾ വരെ പരസ്യദാതാക്കൾക്ക് ലഭ്യമായ സ്പോൺസർഷിപ്പ് പാക്കേജുകൾ എന്നിവ ടിറ്റർ ടൈംസ് ഇന്റർനെറ്റുമായി സഹകരിച്ച് പ്രവർത്തിക്കും. ഈ പങ്കാളിത്തത്തിലൂടെ, പരസ്യദാതാക്കൾക്ക് പ്ലാറ്റ്ഫോമിൽ അവർ ഏറ്റെടുക്കുന്ന ഡിജിറ്റൽ ഉള്ളടക്ക കാമ്പെയ്‌നുകൾ സൃഷ്ടിക്കാനും ആരംഭിക്കാനുമുള്ള ഒരു ഇടത്താവളമായി പ്ലാറ്റ്ഫോം മാറും.

# PRCI യുടെ ലോഗോ പ്രകാശനം



ഗോവയിലെ പഞ്ജിമിൽ പിആർസിഐയുടെ 15-ാമത് ഗ്ലോബൽ കമ്മ്യൂണിക്കേഷൻ കോൺക്ലേവിന്റെ ലോഗോ പ്രകാശനം പ്രൊഫ ഡോ. കെ.ആർ. വേണുഗോപാൽ, ബാംഗ്ലൂർ സർവകലാശാല വൈസ് ചാൻസലർ നിർവഹിച്ചു. ചടങ്ങിൽ PRCI ദേശീയ പ്രസിഡന്റ് ഡോ. ടി. വിനയ് കുമാർ, ഗവേണിംഗ് കൗൺസിൽ ചെയർമാൻ ബി. ശ്രീനിവാസ് മൂർത്തി, എം.ബി. ജയറാം, ചീഫ് മെന്റർ & ചെയർമാൻ എമിരറ്റസ്, ഡോ. ടി.എസ് ലത, കർണാടക സ്റ്റേറ്റ് ചെയർപേഴ്സൺ എന്നിവരുടെ സാന്നിധ്യത്തിൽ ബാംഗ്ലൂരിലെ വുഡ്‌ലാന്റ്സ് ഹോട്ടലിൽ നടന്നു.

15-ാമത് ഗ്ലോബൽ കമ്മ്യൂണിക്കേഷൻ കോൺക്ലേവ് മെയ് 28, 29 തീയതികളിൽ ഗോവയിലെ പഞ്ജിമിലെ ഹോട്ടൽ ഫേൺ കടമ്പയിലാണ്. കമ്മ്യൂണിക്കേഷൻ 21-30 എന്നതാണ് ഈ വർഷത്തെ തീം. ഇന്ത്യയിൽ നിന്നും വിദേശത്തു നിന്നുമുള്ള പി.ആർ. & മീഡിയയിലെ വിദഗ്ധരും പ്രൊഫഷണലുകളും വിവിധ സെഷനുകൾക്കും പാനൽ ചർച്ചകൾക്കും നേതൃത്വം നൽകും. പി.ആർ. ഹാൾ ഓഫ് ഫെയിം, ചാണക്യ, കൗടില്യ അവാർഡുകൾ, വിവിധതരം വിനോദങ്ങൾ എന്നിവയും കോൺക്ലേവിൽ ഉണ്ടാകും. ഡെലിഗേറ്റ് ഫീസ് അംഗങ്ങൾക്ക് 5,200 രൂപയും അംഗങ്ങളല്ലാത്തവർക്ക് 6,500 രൂപയും വിദ്യാർത്ഥി പ്രതിനിധികൾക്ക് 2,360 രൂപയുമാണ്.

സെക്രട്ടറി ജനറൽ യു. എസ്. കുട്ടി, ജിസി ഡയറക്ടർമാരായ ആർ. ടി. കുമാർ, എസ്. ഡി. റൂബൻ, പി.ആർ.സി.ഐ. ഡയറക്ടർമാരായ ഡി. രാമചന്ദ്ര, രമേന്ദ്ര കുമാർ, ബാംഗ്ലൂർ ചാപ്റ്റർ വൈസ് ചെയർമാൻ രേണുകാനന്ദ എന്നിവരും ചടങ്ങിൽ പങ്കെടുത്തു.

# അനിമേഷൻ ചിത്രങ്ങളുമായി മൈ ടൂൺസ്




ടെക്നോപാർക്ക് കേന്ദ്രീകരിച്ചു പ്രവർത്തിക്കുന്ന അന്താരാഷ്ട്ര അനിമേഷൻ കമ്പനിയായ ടൂൺസ് മീഡിയ ഗ്രൂപ്പ് കുട്ടികളെയും കുടുംബ പ്രേക്ഷകരെയും ലക്ഷ്യമിട്ട് മൈ ടൂൺസ് എന്നപേരിൽ ഒ ടി ടി പ്ലാറ്റ്ഫോം ആരംഭിക്കുന്നു. വിവിധ ഡിജിറ്റൽ പ്ലാറ്റുഫോമുകളിൽ മൈ ടൂൺസ് ലഭ്യമാക്കുന്നതിന് ആപ്പ് സ്റ്റോറുകൾ, ടെലികമ്പനികൾ, ഒ ടി ടികൾ, കണക്ടഡ് ടിവി കമ്പനികൾ എന്നിവയുമായി മൈ ടൂൺസ് സഹകരിക്കുന്നു. ഐഒഎസ്, ആൻഡ്രോയിഡ്, ആൻഡ്രോയ്ഡ് ടി വി പ്ലേ സ്റ്റോറുകൾ, വീഡിയോ ഓൺ ഡിമാൻഡ് പ്ലാറ്റ്ഫോം, ആപ്പിൾ ടിവി, ആമസോൺ ഫയർ ടിവി എന്നിവയിൽ മൈ ടൂൺസ് ആപ്പ് നിലവിൽ ലഭ്യമാണ്.

ഇന്ത്യയിലെ മുൻനിര ടെലികോം കമ്പനിയായ എയർടെല്ലിന്റെ ആപ്പ് സ്റ്റോറിൽ മൈടൂൺസിനെ ചേർക്കുന്നതിന് കരാർ ഒപ്പിട്ടിട്ടുണ്ട്. കുട്ടികൾക്കും കുടുംബത്തിനും ഡിജിറ്റൽ മേഖലയിൽ സുരക്ഷിതമായ വിനോദ ഉപാധി ഒരുക്കുക എന്ന ആശയത്തിൽ നിന്നാണ് മൈ ടൂൺസിന്റെ ഉദയം. ഒരു ഇന്ത്യൻ വിനോദ കമ്പനി കുട്ടികൾക്കായി ആരംഭിക്കുന്ന ഇത്തരത്തിലുള്ള ആദ്യത്തെ ഒ ടി ടി പ്ലാറ്റ്ഫോമാണ് മൈ ടൂൺസ്.

ടൂൺസ് മീഡിയ ഗ്രൂപ്പിന്റെ ഡിജിറ്റൽ വിഭാഗമായ ടൂൺസ് മീഡിയ നെറ്റ്‌വർക്കിന് ഇതിനകം തന്നെ 18 യൂട്യൂബ് ചാനലുകൾ, 17 ദശലക്ഷത്തിലേറെ സബ്സ്ക്രൈബർമാർ, പ്രതിമാസം 350 ദശലക്ഷത്തിലേറെ വ്യൂവർഷിപ്പ് എന്നിവയുണ്ട്. കൂടാതെ, വിവിധ വീഡിയോ-ഓൺ-ഡിമാൻഡ് പ്ലാറ്റ്ഫോമുകളിലും സ്മാർട്ട് ടിവി, ടെലികോം പ്ലാറ്റ്ഫോമുകളിലും ഇവ ലഭ്യമാണ്.1500 മണിക്കൂറിലധികമുള്ള പരിപാടികൾ ഇപ്പോൾ മൈടൂൺസ് ലൈബ്രറിയിൽ ലഭ്യമാണ്.

www.mytoonz.com എന്ന വെബ്സൈറ്റിലൂടെയും മൈ ടൂൺസ് ലൈബ്രറി ഓൺലൈനിൽ ലഭ്യമാകും.

# സൂം ആരംഭിക്കുന്നു

അന്താരാഷ്ട്ര വിപണികളിൽ ഡിജിറ്റൽ ഇടപാടുകൾ വികസിപ്പിക്കുന്നതിന് ടൈംസ് നെറ്റ്‌വർക്ക് എയർടെൽ ടിവിയുമായി ചേർന്ന് നൈജീരിയയിൽ സൂം ആരംഭിക്കുന്നു. സത്യസന്ധമായ, സംഭാഷണ, ബഹുഭാഷാ വിനോദങ്ങൾ ഉൾക്കൊള്ളുന്ന ഈ നെറ്റ്‌വർക്ക് മേഖലയിൽ സൂം ആരംഭിക്കുന്നതോടെ യുവ ഇന്ത്യൻ, ദക്ഷിണേഷ്യൻ കാഴ്ചക്കാരുടെ അഭിരുചികൾ നിറവേറ്റും. ആഫ്രിക്കയിലെ യുവ ഇന്ത്യൻ പ്രവാസികൾക്ക് ബോളിവുഡ്, ഇന്ത്യൻ വിനോദ പരിപാടികൾ എന്നിവയിൽ മികച്ച അനുഭവം നേടാനുള്ള ഒരു പ്രത്യേക അവസരം അവർക്ക് ഇതിലൂടെ ലഭിക്കുകയും ചെയ്യും.

# PayNearby പുതിയ ബ്രാൻഡ് ഐഡന്റിറ്റി അനാവരണം ചെയ്യുന്നു




ബാങ്കിംഗ് ശൃംഖലയായ PayNearby അതിന്റെ പുതിയ ബ്രാൻഡ് ഐഡന്റിറ്റി പുറത്തിറക്കി. 'ജീത് ആഗേ ബഡ്നെ കി' എന്ന പുതിയ ടാഗ് ലൈനും അവതരിപ്പിച്ചു പുതിയ ബ്രാൻഡ് ഐഡന്റിറ്റി ഉപയോഗിച്ച്, നിലവിലെ ശക്തി, പ്രധാന മൂല്യങ്ങൾ, അഭിലാഷങ്ങൾ എന്നിവ പ്രതിഫലിപ്പിക്കാൻ കമ്പനി ലക്ഷ്യമിടുന്നു. മുൻകാലങ്ങളിൽ ആഴത്തിൽ വേരൂന്നിയ ഒരു പുതിയ ബ്രാൻഡ് വിവരണത്തോടുകൂടിയ PayNearby 2.0 അവതരിപ്പിക്കുക എന്നതാണ് ലോഗോ നവീകരണത്തിന് പിന്നിലെ ആശയം, വർത്തമാനകാലത്തെ പ്രതിഫലിപ്പിക്കുന്നതും ഭാവിയിലേക്ക് പ്രചോദനം നൽകുന്നതുമാണ്.

പുതിയ ബ്രാൻഡ് ലോഗോയിൽ രണ്ട് പ്രധാന ഘടകങ്ങൾ അടങ്ങിയിരിക്കുന്നു. വളർച്ചയെയും സമൃദ്ധിയെയും പ്രതീകപ്പെടുത്തുന്ന ഒരു അമ്പടയാളം, രാജ്യമെമ്പാടും PayNearby എത്തിച്ചേരുന്നതിനെ സൂചിപ്പിക്കുന്ന ലൊക്കേഷൻ പിൻ, എല്ലായിടത്തും എല്ലാവർക്കും. കോർപ്പറേറ്റ് ലോഗോ അങ്ങനെ കമ്പനിയുടെ വളർച്ചയെക്കുറിച്ചുള്ള കാഴ്ചപ്പാടിനെ പ്രതിനിധീകരിക്കുന്നു, അതേസമയം അതിന്റെ ടാഗ് ലൈനായ 'സിഡ് ആജ് ബദ്നെ കി', ചുറ്റുമുള്ള ആവാസവ്യവസ്ഥയെ സ്വാധീനിക്കാനും ഉന്നമിപ്പിക്കാനും കഴിവുള്ള റീട്ടെയിൽ ശൃംഖലയിലൂടെ ശാക്തീകരിക്കാനുള്ള പ്രതിജ്ഞാബദ്ധത ആവർത്തിക്കുന്നു.

# ഭാഷാശ്രീ പുരസ്കാരങ്ങൾ പ്രഖ്യാപിച്ചു


സ്വർഗ്ഗചിത്ര അപ്പച്ചൻ


വിനോദ് കോവൂർ


കുട്ടിക്കൽ ജയചന്ദ്രൻ


റഹിം പൂവാട്ടുപറമ്പ്

ഭാഷാശ്രീ സാംസ്കാരിക മാസികയുടെ കലാപുരസ്കാരങ്ങൾ ചലച്ചിത്ര നിർമ്മാതാവ് സ്വർഗ്ഗചിത്ര അപ്പച്ചൻ (സിനിമ), നടനും ഗായകനും സംവിധായകനും തിരക്കഥാകൃത്തും അവതാരകനുമായ വിനോദ് കോവൂർ (ടെലിവഷൻ), മികച്ച ഹൃസ്വചിത്രസംവിധായകൻ കൂട്ടിക്കൽ ജയചന്ദ്രൻ (ഷോർട്ട് ഫിലിം: റെയർ), മികച്ച സംഗീത ആൽബം സംവിധായകനുള്ള പുരസ്കാരത്തിന് റഹിം പൂവാട്ടുപറമ്പ് (മലയാള സിനിമയുടെ പുന്നാരനാട്) എന്നിവർ അർഹരായി.

ചലച്ചിത്ര നിർമ്മാതാവ് പി.വി.ഗംഗാധരൻ, സംവിധായൻ മോഹൻ കുപ്ലേരി, തിരക്കഥാകൃത്ത് ശത്രുഘ്നൻ, സംഗീത സംവിധായകൻ കാഞ്ഞങ്ങാടി രാമചന്ദ്രൻ എന്നിവർ അംഗങ്ങളായ ജൂറിയാണ് പുരസ്കാര ജേതാക്കളെ തിരഞ്ഞെടുത്തത്. പതിനായിരം രൂപയും ഫലകവും അടങ്ങുന്നതാണ് പുരസ്കാരം.

# മലയാളിയുടെ ഭക്ഷ്യ കമ്പനി ഇനി ടാറ്റായ്ക്ക്

മലയാളിയായ പ്രശാന്ത് പരമേശ്വരൻ സ്ഥാപിച്ച കൊട്ടാരം അഗ്രോ ഫുഡ്സിനെ 155.8കോടി രൂപയ്ക്ക് ടാറ്റ കൺസ്യൂമർ പ്രോഡക്ട്സ് ഏറ്റെടുക്കുന്നു. സോൾഫുൾ ബ്രാൻഡ് എന്ന പേരിൽ ഭക്ഷ്യ ഉൽപന്നങ്ങൾ നിർമ്മിക്കുന്ന കമ്പനിയാണ് കൊട്ടാരം അഗ്രോ ഫുഡ്സ്. ഇതിന്റെ ആസ്ഥാനം ബെംഗുളുരു ആണ്. 2013ലാണ് കമ്പനി പ്രവർത്തനം ആരംഭിച്ചത്.

# ലോട്ടസ് അവാർഡ് 2020




ഏഷ്യയിലെ പ്രാദേശിക ക്രിയേറ്റീവ് ഫെസ്റ്റിവലായ ആഡ്ഫെസ്റ്റ് 2020 ലെ ലോട്ടസ് അവാർഡ് ജേതാക്കളെ പ്രഖ്യാപിച്ചു. മുംബൈയിലെ ലിയോ ബർണറ്റിന്റെ നേതൃത്വത്തിൽ ആകെ പതിനാറ് അവാർഡുകൾ ഇന്ത്യ നേടി.

ലിയോ ബർനെറ്റ് രണ്ട് സ്വർണവും രണ്ട് സിൽവറുകളും നേടി. മുംബൈയിലെ തപ്രൂട്ട് ഡെൻസു സ്വർണവും നേടി.

സ്പോട്ടിഫിനായുള്ള 'ബീറ്റ് ഓഫ് എ ബില്യൺ' കാമ്പെയ്നിനായി മുംബൈയിലെ ലിയോ ബർനെറ്റ് വെള്ളി നേടി. സ്പോട്ടിഫൈ 'ദെയർ എ പ്ലേലിസ്റ്റ് ഫോർ ദാറ്റ്' എന്നതിന് ഏജൻസി വെങ്കലവും നേടി. ടിബിഡബ്ല്യുഎ ഇന്ത്യ, ന്യൂറോജൻ ബ്രെയിൻ ആന്റ് സ്പൈൻ ഇൻസ്റ്റിറ്റ്യൂട്ടിനായി ചെയ്ത 'വൺ മൈൻഡ്ഫുൾ മൈൻഡ്' എന്ന കാമ്പെയിൻ വെങ്കലം നേടി.

നെറ്റ് വർക്ക് ഓഫ് ദി ഇയർ അവാർഡ് ഡെൻസുവിന് ലഭിച്ചു. ഏജൻസി ഓഫ് ദി ഇയർ, ഡിജിറ്റൽ ഏജൻസി ഓഫ് ദ ഇയർ ആയി സോജിറ്റ്സ് കോർപ്പറേഷനെ ഈ വർഷത്തെ പരസ്യദാതാവായി തിരഞ്ഞെടുത്തു.



നെടുപുഴ വിമൻസ് പോളിടെക്നിക്ക് ഓഡിറ്റോറിയത്തിൽ വെച്ച് നടന്ന പനമുക്ക് നൃത്താഞ്ജലി കലാക്ഷേത്ര സമിതിയുടെ 14-ാമത് വാർഷികാഘോഷ ചടങ്ങിൽ കേരള സംഗീത നാടക അക്കാഡമി ചെയർപേഴ്സൺ ശ്രീമതി കെ.പി.എ.സി.ലളിതയെ കലാക്ഷേത്ര പ്രൊപ്രൈറ്റർ അഖില ബിജു പൊന്നാട അണിയിച്ച് ആദരിക്കുന്നു.

# ചൂട്

മനുഷ്യ മോഹത്തിന്റെ കഥ പറയുന്ന ചിത്രമാണ് അരുൺ കിഷോർ രചനയും സംവിധാനവും നിർവഹിക്കുന്ന 'ചൂട്'. ബി ജി 9 ഫിലിം ഹൗസിന്റെ ബാനറിലാണ് ചിത്രം നിർമ്മിക്കുന്നത് . ആൻസി എന്ന കഥാപാത്രത്തിലൂടെയാണ് ചിത്രം സഞ്ചരിക്കുന്നത്. ആറു പുരുഷന്മാർ ആൻസിയുടെ ജീവിതവുമായി അടുപ്പമുള്ളവരാണ്. തനിച്ചു കഴിയുന്ന ആൻസിയുടെ ജീവിതയാത്രയാണ് ചിത്രം പറയുന്നത്. ആൻസിയുടെയും ആറു പുരുഷന്മാരുടെയും കഥ പറയുന്ന ഈ ചിത്രം പ്രേക്ഷകരുമായി സംവദിക്കുന്ന തരത്തിലാണ്.

വിജിലേഷ് കരയാട്, യമുന ചുങ്കപ്പള്ളി, സദാനന്ദൻ ചേപ്പറമ്പ്, പിങ്കുപിള്ള, കുമാർ സേതു, റിജേഷ് മാത്യു, അജിത്ത് ജോയ്, ജസ്ന, ഇന്ദു എന്നിവരാണ് പ്രധാന താരങ്ങൾ.

എക്സിക്യൂട്ടീവ് പ്രൊഡ്യൂസർമാർ : ഡോ: ഗണേഷ്കുമാർ ജെ. ആർ, ബിനു ശിവശക്തി കോട്ടവട്ടം, ഛായാഗ്രഹണം : സുമിത്ത്, എഡിറ്റിംഗ് : അപ്പു എൻ. ഭട്ടതിരി, ശബ്ദലേഖനം : എൻ. ഹരികുമാർ, ഗാനരചന : അൻവർ അലി, സംഗീതം : രാം ഗോപാൽ ഹരി കൃഷ്ണൻ, ആലാപനം: കാർത്തിക് നാരായൺ, പവിത്രാ വിജയ്, നിഖിതാ എ. എസ്, വെരീത്ത് കിഷോർ, രൂപ, പശ്ചാത്തല സംഗീതം : ജയസൂര്യ എസ്. ജെ., കലാസംവിധാനം : പ്രമോദ് പുലിമലയിൽ. കോസ്റ്റ്യൂം ഡിസൈൻ : ബബി. മേക്കപ്പ് : ലാൽ കരമന. ചീഫ് അസോസിയേറ്റ് ഡയറക്ടർ : റ്റൈറ്റസ് അലക്സാർ. അസോസിയേറ്റ് ഡയറക്ടർ : പി ജെ. പ്രൊഡക്ഷൻ കൺട്രോളർ: ഹരി വെഞ്ഞാറമൂട്. പി. ആർ.ഒ : റഹിം പനവൂർ. പ്രൊഡക്ഷൻ മാനേജർമാർ : ഹരികുമാർ അമ്പലക്കര, സുനിൽ അമ്പലക്കര. സ്റ്റിൽസ് : മോനൂസ്. ഡിസൈൻ : സുനിൽ നയന

റഹിം പനവൂർ, പിആർഒ. ഫോൺ : 9946584007




# ലോക ജലദിനം – മാർച്ച് 22

ജലം സൂക്ഷിച്ച് ഉപയോഗിക്കേണ്ടതിന്റെ ആവശ്യകത ലോകജനതയെ മനസ്സിലാക്കുകയാണ് ജലദിനാചരണത്തിന്റെ ലക്ഷ്യം. ലോക ജലദിനമെന്ന നിർദ്ദേശം ആദ്യമായി ഉയർന്നുവന്നത് 1992-ൽ ബ്രസീലിലെ റിയോവിൽ ചേർന്ന യു.എൻ. കോൺഫറൻസ് ഓൺ എൻവയൺമെന്റ് ആൻഡ് ഡവലപ്മെന്റിലാണ് (UNCED). ഇതേ തുടർന്ന് യു.എൻ. ജനറൽ അസംബ്ലി 1993 മാർച്ച് 22 മുതൽ ഈ ദിനം ലോക ജലദിനമായി ആചരിക്കുവാൻ തീരുമാനിച്ചു.

അടുത്ത മഹായുദ്ധം നടക്കാൻ പോകുന്നത് കുടിവെള്ളത്തിന് വേണ്ടിയായിരിക്കും എന്നൊരു പറച്ചിലുണ്ട്. കുടിവെള്ളത്തിന് സ്വർണത്തേക്കാൾ വിലവരുന്ന കാലത്തേക്ക് ലോകം മാറികൊണ്ടിരിക്കുന്നു. ജനസംഖ്യ വർദ്ധിക്കുകയും ഭൂമിയിൽ ജലം കുറയുകയും ചെയ്യുന്ന സ്ഥിതി വരാൻ പോകുന്നു. ഇന്ത്യ ഉൾപ്പെടെയുള്ള രാജ്യങ്ങൾ കടുത്ത ജലക്ഷാമം അനുഭവപ്പെടുന്ന രാജ്യങ്ങളുടെ പട്ടികയിലേക്ക് നീങ്ങുന്നു. കുടിവെള്ള സ്രോതസ്സുകളെല്ലാം ദിനം പ്രതി മലിനമായിക്കൊണ്ടിരിക്കുകയാണ്. മഹാനദികൾ ഇന്ന് മാലിന്യക്കൂമ്പാരങ്ങളാണ്. കിണറുകളും കുളങ്ങളും രാസവസ്തുക്കളാലും ഖരമാലിന്യങ്ങളാലും അന്യമായി മാറുന്നു. ലോക ജലദിനത്തിൽ ഓർമ്മിക്കപ്പെടേണ്ട വസ്തുതകൾ ഇങ്ങനെ പലതാണ്.

# സാമൂഹ്യപാഠം

ജ്യോതിഷ്
മനോരമ


















**the other truth**



So Mie

# All ads up!

Would elephants have a special place in our culture if they were the size of a squirrel and weighed less than 5 kg? Would Amitabh Bachan have been a superstar if he were only 5.5” tall? Would Ferraris have wowed the crowds if they sounded like goats?

These questions are tricky. And the answers could be debatable.

But one thing is certain. Looking big and sounding loud definitely make an impact.

The Information & Public Relations Department of the Government of Kerala seems to understand this. Which is why they’re putting out a barrage of advertisements celebrating the government’s achievements. After a long revenue drought triggered by the pandemic, February has been a fabulous month for the media in Keralam, even at the special rates offered to Government Departments.

Let me draw your attention to the two full pages of a newspaper featured here. As you can see, the pages carry ads that highlight the reforms the government has implemented and the advances it has made on various fronts. All three ads carry the CM’s smiling picture and similar lead messages and logos. There were three more ads of the same ilk on three other pages of the same newspaper on the same day. Ads of the same campaign appeared across the media day after day.

Critics would argue that it’s actually flooding the media space and ‘too much to the point of causing nausea’. They would even say ‘it’s a waste of money’.

To counter that argument, we need to go the hypothetical questions I posed at the beginning of this article.

Being in the advertising industry, and having played a role, though miniscule in comparison, in the current multimedia campaign in question, I secretly did a research on the way people received the ads. And I found that 90% of the newspaper readers have flipped through the ads without even reading the headlines in full. But that doesn’t belittle the overall impact the ads are meant to make. In fact, it all adds up.

With the fresh round of polls at the doorstep, the ruling dispensation, naturally, has to tell the public what it has done in the past five years. However, the real objective of the ads is not to inform but to persuade. To convince the people that it’s imperative togive the government another term at the Secretariat.

Whether the ads are strong enough to meet that real objective is yet to be proven.







Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala..

EFFECTIVE ADCOM 2021 March. Date of publication 01/03/2021
RNI Reg. No. KERBIL/2014/64776, Registered. Reg. No. KL/KTM/113/2019-21, Price: Rs. 50/-

